www.bethelpatrika.org
ജൂലൈ - 2009
ലക്കം - 7
വാല്യം - 22
വില - 7 രൂപ

# ബഥേൽ പത്രിക

## ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ മുഖപത്രം

**മലങ്കരസഭയുടെ**

**രാജശില്പി**

ജോസഫ് മാർ
ദിവന്നാസിയോസ് അഞ്ചാമൻ
(പുലിക്കോട്ടിൽ രണ്ടാമൻ)
തിരുമേനിയുടെ ചരമ ശതാബ്ദി
1909 – 2009
ജൂലൈ – 13





മാർത്തോമ്മാ സ്മൃതിയാത്ര – 2009

ജൂലൈ – 2009 വാല്യം – 22 ലക്കം – 7

# ബഥേൽ പത്രിക

ചെങ്ങന്നൂർ ഭദ്രാസന മുഖപത്രം

BETHEL PATRIKA, P.B. NO. 38,
CHENGANNUR
PH: 0479-2451331
E-mail: bethelpatrika@gmail.com










മുഖചിത്രം:
**പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് രണ്ടാമൻ തിരുമേനി,**
**മാർത്തോമ്മാ സ്മൃതിയാത്ര**

**വായനക്കാരുടെ ശ്രദ്ധയ്ക്ക്**
വായനക്കാർ ദയവായി വരിസംഖ്യ പുതുക്കി ഞങ്ങളോടു സഹകരിക്കുക

**വരിസംഖ്യ**
ഒരുവർഷം 80 രൂപ, രണ്ട് വർഷം 150 രൂപ, അഞ്ച് വർഷം 350 രൂപ
ആയുഷ്ക്കാലം 1000 രൂപ

| | |
|---|---|
| BACK COVER FULL PAGE (COLOUR) | 2500/- |
| BACK INSIDE FULL PAGE | 1500/- |
| BACK INSIDE HALF PAGE | 750/- |
| QUARTER PAGE | 300/- |
| FAVOURS RECEIVED | 250/- |

വ്യക്തികൾ, സ്ഥാപനങ്ങൾ, ചരമവാർഷികങ്ങൾ, ഉപകാര സ്മരണകൾ, വിവാഹ വാർഷിക ആശംസകൾ തുടങ്ങിയവയുടെ പരസ്യങ്ങൾ സ്വീകരിക്കുന്നതാണ്.

മുഖമൊഴി

# അവസരോചിത ആദർശം

ആദർശം ഒരു സമൂഹത്തിന്റെ മുന്നോട്ടുള്ള പ്രയാണത്തിന്റെ ജീവാത്മാവാണ്. സഭയ്ക്കും സമൂഹത്തിനും രാഷ്ട്രത്തിനുമൊക്കെ ഉയർത്തിപ്പിടിക്കാനും പരിപാലിക്കാനുമുള്ളതാണ് ആദർശമൂല്യങ്ങൾ. ഓരോ വ്യക്തികളുടെയും നിലപാടുകൾക്കും ചുവടു വയ്പ്പുകൾക്കും കൈച്ചൂണ്ടി ആകേണ്ടത് ആദർശങ്ങൾ ആണ്. എന്നാൽ നാം ചെയ്തുകൊണ്ടിരിക്കുന്ന, ചെയ്തുകഴിഞ്ഞ പ്രവർത്തികളെ ന്യായീകരിക്കുവാൻ ആദർശങ്ങളെ വികലമായി വ്യാഖ്യാനിക്കുന്നു എന്നതാണ് നാം നേരിടുന്ന പ്രധാന പ്രതിസന്ധി.

അഴിമതികൾ ഉൾപ്പെടുന്ന അതീവ ഗൗരവമേറിയ വിഷയങ്ങൾപ്പോലും അവസരോചിത ആദർശങ്ങളാൽ ന്യായീകരിക്കപ്പെടുന്നു എന്നത് ദു:ഖകരമാണ്. ഇന്നലെകളെ മറന്നും, പറഞ്ഞതിനെ തള്ളിയും, രേഖകളെ കാറ്റിൽ പറത്തിയും, വസ്തുതകളെ തമസ്ക്കരിച്ചും മെനഞ്ഞെടുത്തവതരിപ്പിക്കുന്ന കപട ആദർശങ്ങൾ നമുക്ക് ചുറ്റും കോമാളി വേഷം കെട്ടി ആടുന്നു. ഈ കോമാളി കൂട്ടങ്ങളുടെ കൈകൊട്ടികളിയിലും, വാചകമടിയിലും പാവം ജനം കാര്യമറിയാതെ പക്ഷം ചേരുന്നു.

നിലപാടുകളിൽ ഉറച്ചു നിൽക്കുക, പറഞ്ഞതിനെ തള്ളിപറയാതിരിക്കുക, സുതാര്യത, വിശ്വസ്തത, സഹായിച്ചവരെ തിരിച്ച് സഹായിക്കുക എന്ന് തുടങ്ങിയവയൊക്കെ ആദർശങ്ങളുടെ ഭാഗമാണ്. നിർണ്ണായക ഘട്ടത്തിൽ സഹായിച്ചവരെ കണ്ടില്ല എന്ന് നടിക്കുന്നത് ആദർശപരതയുടെ ഭാഗമല്ല. സമ്മേളനത്തിൽ വികാരഭരിതരായി എന്തും പറയുവാൻ ആർക്കും കഴിയും, എന്നാൽ പറഞ്ഞതിനെ പ്രവൃത്തി പഥത്തിൽ എത്തിക്കുവാൻ പാടു പെടുന്നവരെ അംഗീകരിക്കുവാൻ നമുക്ക് കഴിയാതെ പോകുന്നു. അവിടെ അങ്ങുനൽകുന്നത് അവസരോചിത ആദർശങ്ങൾ ആണ്.

സ്വന്തം ജീവിതത്തിൽ ഏൽപ്പിക്കപ്പെടുന്ന പോറലുകളെ ഭയന്ന് നിശബ്ദരായിരിക്കുന്നത് ആദർശങ്ങളുടെ ബലികഴിക്കൽ തന്നെയാണ്. ചെയ്തത് തെറ്റാണെന്ന് മനസാക്ഷി മന്ത്രിക്കുമ്പോഴും നില നിൽപ്പിനെ ഭയന്ന് അനുരഞ്ജനത്തിന് തയ്യാർ ആകുന്നത് ആത്മവഞ്ചനയും ആത്മഹത്യാപരവുമാണ്. മലങ്കരസഭയ്ക്ക് സുധീര നേതൃത്വം നൽകിയ പുലിക്കോട്ടിൽ ജോസഫ് ദിവന്ന്യാസ്യോസ് II ന്റെ നൂറാം ഓർമ്മപ്പെരുനാൾ സഭ ആചരിക്കുകയാണ്. മഹത്തായ സംഭാവനകൾ മലങ്കര സഭയ്ക്ക് നൽകിയ പിതാവിനെ അന്തോഖ്യൻ ബന്ധത്തിന്റെ പശ്ചാത്തലത്തിൽ ചില സഭാ ചരിത്രകാരന്മാർ വിമർശനത്തിന്റെ മുൾമുനയിൽ നിർത്തിയിട്ടുണ്ട്. ഇവിടെയും തിരുമേനി ജീവിച്ച സാഹചര്യവും കൂടി കണക്കിലെടുത്ത് ഒരു പുനർവായനയ്ക്ക് നാം തയ്യാറാകണം. അണപൊട്ടിയൊഴുകുന്ന ജലത്തെ പിടിച്ച് നിർത്തുവാൻ അപ്പോൾ സാധ്യമാകുന്നതേ ചെയ്യുവാൻ കഴിയുയുള്ളൂ. അവിടെ ഒരു പക്ഷേ ആവേശവും ചിലപ്പോൾ ദീർഘവീക്ഷണമില്ലായ്മയും വന്നു സംഭവിക്കാം. എന്നാൽ അണപൊട്ടിയൊഴുകുന്ന ജലം വിതയ്ക്കുന്ന നാശത്തെ ഓർത്ത് അത് നമുക്ക് മറക്കാവുന്നതേയുള്ളൂ.

കാര്യം സാധിക്കുവാൻ മാറ്റിവയ്ക്കേണ്ടതും, കാര്യം നേടിക്കഴിയുമ്പോൾ എടുത്ത് പ്രയോഗിക്കേണ്ടതും അല്ല ആദർശം. സ്വന്തം നില ഭദ്രമാക്കുവാൻ മറ്റുള്ളവരുടെ അവകാശങ്ങളെ കവർന്ന് എടുത്ത് അധികാര സോപാനങ്ങളിൽ എത്തി ആദർശം പറയുന്നവരോട് പ്രതിഷേധിക്കുവാൻ മനസുകൊണ്ടെങ്കിലും കഴിയുന്നില്ല എങ്കിൽ അത് പാപമാണ്.

**ഫാ. തോമസ് അമയിൽ**




# ആർക്കും ഇതിഹാസമാകാമോ ?

വാൽസല്യ മക്കളേ,

പോപ്പ് ഗായകൻ മൈക്കൽ ജാക്സന്റെ മരണവും സംസ്ക്കാരവും മാധ്യമങ്ങൾ മത്സര ബുദ്ധിയോടുകൂടിയാണ് ചർച്ചചെയ്തത്. കഷ്ടപ്പാടുകളുടെ ബാല്യത്തെ പിന്നിട്ട് കോടികളുടെ അധിപതിയായി മാറിയ ചരിത്രം മൈക്കൽ ജാക്സനുണ്ട്. പോപ്പ് ഗാനങ്ങളുടെ വരികളിലും, ഈണത്തിലും, ചുവടുവയ്പ്പിലും തനതായ സംഭാവനകൾ നൽകുവാൻ അദ്ദേഹത്തിനു കഴിഞ്ഞിട്ടുണ്ട് എന്നത് വിസ്മരിക്കുന്നില്ല. അതുകൊണ്ട് തന്നെ അദ്ദേഹത്തെ ഇതിഹാസം എന്നാണ് മരണാനന്തരം പലരും വിശേഷിപ്പിക്കുന്നത്.

'ഇതിഹാസങ്ങൾ' ലോകത്തിനു കൈമാറേണ്ടുന്ന സന്ദേശം എന്താണ് ? ഒരു മാസം 25 ലക്ഷത്തിൽ പരം രൂപായുടെ മയക്കുമരുന്നുകളുടെ സഹായത്തോടു കൂടിയാണ് മൈക്കൽ ജാക്സൻ എന്ന ഇതിഹാസം ജീവിച്ചത് എന്നത് ഗൗരവമായ ചില ധാർമ്മിക ചിന്തകൾ ഉയർത്തുന്നുണ്ട്. ബാലപീഡനങ്ങളുടെയും സ്വവർഗ്ഗരതിയുടെയുമൊക്കെ വിട്ടൊഴിയാത്ത വിവാദങ്ങളിൽ ജീവിച്ച 'ഇതിഹാസം' ഈ തലമുറയ്ക്ക് നൽകിയ സന്ദേശം എന്താണ് ? ഇതിഹാസ പുരുഷനായ രാഷ്ട്രപിതാവ് ഗാന്ധിജി പറയുന്നു, "My life is my message" രാഷ്ട്രീയ, സാംസ്ക്കാരിക, ശാസ്ത്ര, മത മേഖലകളിൽ ധാരാളം പേർ ഇതിഹാസമായി മാറിയിട്ടുണ്ട്. ചരിത്രത്താളുകളിൽ നിറയുന്ന ഈ ഇതിഹാസ പുരുഷന്മാരുടെ ജീവിതവും സന്ദേശവും എക്കാലത്തെയും ജനതയെ ആവേശഭരിതരാക്കുവാൻ പര്യാപ്തമാണ്.

മൈക്കൽ ജാക്സന് 'ഇതിഹാസപട്ടം' നൽകുമ്പോൾ 'ജീവിതവും' 'പ്രതിഭയും' തമ്മിൽ ഒരു ബന്ധവുമില്ലേ എന്ന ചോദ്യം ബാക്കിയാണ്. ജീവിത വിശുദ്ധിയും, അനുഭവ സമ്പത്തും, പ്രായവുമൊക്കെ മാനദണ്ഡമായി എടുത്ത് മാതൃകാ പുരുഷന്മാരെ (role models) സൃഷ്ടിച്ചിരുന്ന സമീപന ശൈലി ഇന്ന് ഏറെ പഴഞ്ചൻ എന്ന് മുദ്രകുത്തപ്പെടുന്നു. പ്രഫഷണലിസം നിർമ്മിച്ച് വിതരണം ചെയ്യപ്പെടുന്ന മാധ്യമ മാതൃകാപുരുഷന്മാർ ആണ് നമുക്ക് ചുറ്റും നിറഞ്ഞ് ആടുന്നത്. പ്രൊഫഷണലിസം കായിക, കലാ, സാംസ്ക്കാരിക രംഗത്തെ ഇതിഹാസങ്ങളെ വിരിയിക്കുമ്പോൾ ചില അപകടങ്ങൾ പതിയിരിക്കുന്നു. ഇത്തരം മാതൃകാ പുരുഷന്മാർ കൈയ്യിൽ കൊക്കക്കോളയും മദ്യകുപ്പികളുമായി പരസ്യത്തിൽ പ്രത്യക്ഷപ്പെടുമ്പോൾ കൈമാറുന്ന സന്ദേശം ഒരു തലമുറയെത്തന്നെ നാശത്തിലേക്ക് നയിക്കുവാൻ കൈവപ്പുള്ളവയാണ്. പ്രൊഫഷണലിസം തട്ടിയെടുക്കുന്ന ഇതിഹാസനിർമ്മാണത്തിന്റെ കണ്ണിയാണ് മൈക്കൽ ജാക്സൻ.

ലോകജനസംഖ്യയുടെ കാൽഭാഗത്തോളം പ്രേക്ഷകർ വീക്ഷിച്ച ലോകത്തിലെ റെക്കോർഡ് ശവസംസ്ക്കാരം, 12.5 ലക്ഷം വില വരുന്ന ശവപേടകത്തിലെ അന്തിയുറക്കം. ഇങ്ങനെ മൈക്കൽ ജാക്സന്റെ അപദാനങ്ങൾ മരണശേഷവും തുടരുന്നു. അദ്ദേഹം കൈമാറിയ സംഗീതത്തിന് ഒരു പക്ഷേ പ്രത്യേകതകൾ ഉണ്ടാകാം എന്നാൽ അദ്ദേഹം കൈമാറിയ ജീവിത ശൈലി എന്തായിരുന്നു. ഇതിഹാസങ്ങൾ തലമുറയ്ക്ക് നൽകേണ്ടത് മരിക്കാത്ത സ്മരണകൾ ആണ്. എന്നാൽ ജീവിതത്തിന്റെ ഭൂരിഭാഗവും മയക്കുമരുന്നിൽ മയങ്ങിയ ജാക്സൻ പ്രതിഭയും മയക്കുമരുന്നും തമ്മിലുള്ള ബന്ധത്തിന്റെ അപകടകരമായ കൂട്ടിക്കെട്ടലുകൾ ആണ് നടത്തിയത്. ഇത് ധാർമ്മികതയുടെ കൺകോണുകളിൽ ജാക്സനെ തേടുന്ന ആളുകളെ ഏറെ അസ്വസ്ഥതപ്പെടുത്തുന്നുണ്ടെങ്കിൽ എങ്ങനെ കുറ്റം വിധിക്കാനാകും.

ഇതിഹാസങ്ങളെ നമുക്ക് ആവശ്യമുണ്ട്, ഇതിഹാസങ്ങൾ എന്നും നമുക്ക് ചുറ്റും പിറക്കട്ടെ, എന്നാൽ മയക്കുമരുന്നിൽ മയങ്ങുന്നവരും ഇതിഹാസമാക്കപ്പെടുമെങ്കിൽ അത് ധാർമ്മിക പരമായി ചോദ്യം ചെയ്യപ്പെടേണ്ടതാണ്.

ശേഷം പിന്നാലെ, ദൈവം അനുഗ്രഹിക്കട്ടെ.

**തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത**

ശതാബ്ദി സ്പെഷ്യൽ

ഡോ. ജോസഫ് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്ത

# പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് രണ്ടാമന്റെ ദർശനങ്ങൾ : കാലിക പ്രസക്തി

**ആമുഖം**

മലങ്കര സഭയുടെ മാർത്തോമ്മൻ പാരമ്പര്യവും പൈതൃകവും ബോധപൂർവ്വം മായിച്ചുകളയുവാനുള്ള ദുഷ്ടലാക്കോടെ മലങ്കരസഭാപിതാക്കന്മാർക്ക് അല്പം പരിഹാസപൂർവ്വം അന്ത്യോഖ്യൻ നാമം നൽകിയെങ്കിലും പിന്നീട് മലങ്കര സഭാ ചരിത്രത്തിൽ നിർണ്ണായകമായ പ്രേരണയും സ്വാധീനവും സ്ഥിര പ്രതിഷ്ഠയും നേടിയ എപ്പിസ്കോപ്പൽ നാമമാണ് 'ദിവന്നാസിയോസ്' എന്നത്. ഗ്രീക്ക് മിത്തോളജിയിൽ വീഞ്ഞിന്റെ (മദ്യത്തിന്റെ) ദേവനാണ് 'ദിവന്നാസിയോസ്' എന്നാൽ ഈ നാമം സംവഹിക്കുന്ന അർത്ഥം 'സൂര്യശോഭയുള്ളവൻ' എന്നത്രേ. മലങ്കര മെത്രാപ്പോലീത്താ 'വലിയ മാർ ദിവന്നാസിയോസ്' (ആറാം മാർത്തോമ്മാ, 1761 – 1808) ആണ് മലങ്കരയിലെ ഈ പേരുള്ള ആദ്യത്തെ മേൽപ്പട്ടക്കാരൻ. അതിനുശേഷം ഭക്തരും പ്രഗത്ഭരും ആയ പത്ത് ദിവന്നാസിയോസുമാർ ഈ സഭയിൽ മേൽപ്പട്ട ശുശ്രൂഷ ചെയ്ത് കർത്തൃസന്നിധിയണഞ്ഞിട്ടുണ്ട്. ഈ പിതാക്കന്മാരുടെ ഗണത്തിൽ കുന്നംകുളത്തിന്റെ ധീരപുത്രന്മാരായ ഒന്നും രണ്ടും ജോസഫു മാർ ദിവന്നാസിയോസുമാരോട് സഭ പ്രത്യേകം കടപ്പെട്ടിരിക്കുന്നു. ഇവയിൽ പഴയ സിമ്മനാരി സ്ഥാപകനായ ഒന്നാമൻ തികഞ്ഞ സ്വാത്തികനും വിനയാന്വിതനും ഭക്തനും ആയിരുന്നു. എം. ഡി. സിമ്മനാരിയുടെയും പരുമല സിമ്മനാരിയുടെയും സ്ഥാപകനായ രണ്ടാമൻ മലങ്കരസഭയുടെ സായൂജ്യവും പുരുഷകേസരിയുമായിരുന്നു. 2009 ഇദ്ദേഹത്തിന്റെ ചരമ ശതാബ്ദി വർഷമാണ്. അതിന്റെ ആഘോഷങ്ങളുമായി ബന്ധപ്പെട്ട് ഒരു ലേഖനം എഴുതുവാൻ അവസരം ലഭിച്ചത്, അദ്ദേഹത്തിന്റെ നാമധാരികൂടിയായ എനിക്ക് വീണുകിട്ടിയ പദവിയും അനുഗ്രഹവുമായി കരുതുന്നു. ഈ ലേഖനം രണ്ട് ഭാഗങ്ങളായി അവതരിപ്പിക്കുവാൻ ശ്രമിക്കുന്നു. ഒന്നാംഭാഗത്ത് തിരുമേനിയുടെ കാലയളവിൽ നേരിടേണ്ടിവന്ന വെല്ലുവിളികളും അതിനോടുള്ള അദ്ദേഹത്തിന്റെ പ്രതികരണവും ആണ് സൂചിപ്പിക്കുന്നത്. രണ്ടാംഭാഗത്ത് ഇന്ന് മലങ്കര സഭ അഭിമുഖീകരിക്കുന്ന ചില വെല്ലുവിളികൾ വളരെ സംക്ഷിപ്തമായി പങ്കിടുവാൻ ശ്രമിക്കുകയാണ്.

**തിരുമേനിയുടെ കാലത്തെ വെല്ലുവിളികൾ**

ആധുനിക മലങ്കരസഭയുടെ നവോത്ഥാന ശില്പിയും രാജർഷിയും മലങ്കരസഭയുടെ ഉരുക്കുമനുഷ്യനെന്നും അക്ഷരങ്ങളുടെ അജപാലകനെന്നും പുകൾപ്പെട്ട പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് ദ്വിതീയൻ തിരുമേനി ജീവിച്ചിരുന്ന കാലത്തും ജീവിത സാഹചര്യങ്ങളിലും സഭാസംബന്ധിയായ ധാരാളം വെല്ലുവിളികളെ അഭിമുഖീകരിച്ചിട്ടുണ്ട്. അവയിൽ ഏഴ് പ്രധാനപ്പെട്ട മേഖലകൾ സൂചിപ്പിക്കട്ടെ.

**(1) പാശ്ചാത്യ നവീകരണക്കാർ ഉയർത്തിയ വെല്ലുവിളികൾ**

പാലക്കുന്നത്ത് മല്പാനും അനുയായികളും മിഷ്യനറിമാരുടെ നവീനപഠിപ്പിക്കലുകളിലും ആശയങ്ങളിലും ആകർഷിക്കപ്പെട്ട് സഭയിൽ 'നവീകരണം' എന്ന ലേബലിൽ പ്രവർത്തനങ്ങൾ ആരംഭിക്കുന്നത് ഇദ്ദേഹത്തിന്റെ കാലഘട്ടത്തിലാണ്. ഇവരുടെ സ്വാധീനത്തിലകപ്പെട്ട് മലങ്കരസഭയിൽ ഉടനീളം പ്രത്യേകിച്ച് തെക്കൻ കേരളത്തിൽ സഭയുടെ നിലനില്പിനെത്തന്നെ സാരമായി ബാധിക്കുന്ന 'നവീകരണ'ത്തിന്റെ കാറ്റ് വീശിയടിച്ചു. പാശ്ചാത്യ നവീകരണക്കാർ പ്രധാനമായും ഉയർത്തിയത് വിശ്വാസപരവും ആരാധനാപരവുമായ വെല്ലുവിളികൾ ആയിരുന്നു. ഇതാണ് പിന്നീട് 'മാർത്തോമ്മാസഭ'യെന്ന ഓർത്തഡോക്സിയുമല്ല, പ്രൊട്ടസ്റ്റന്റുമല്ലാത്ത ഒരു നൂതനസഭയ്ക്ക് ബീജാവാഹം ചെയ്തത്. പാലക്കുന്നത്ത് മല്പാന്റെ നേതൃത്വത്തിൽ നൂതനവിശ്വാസം സമർത്ഥമായി പരിചരിക്കപ്പെട്ട സഭയുടെ പൊതുവായ ധാരണ ഇല്ലാതെ അനധികൃതമായി, മല്പാന്റെ അനന്തിരവനായ മാത്യൂസ് ശെമ്മാശ്ശനെ അന്ത്യോഖ്യൻ പാത്രിയർക്കീസിന്റെ അടുത്തേക്ക് അയക്കുന്നതും അദ്ദേഹം മേല്പട്ടക്കാരനായി ഇവിടെ എത്തി സൃഷ്ടിച്ച ഭരണപരമായ അനിശ്ചിതത്വവും മലങ്കരയിലെ ഭിന്നതയും മലങ്കരയുടെ സഭാചരിത്രത്തിന്റെ അഹിതമായ അദ്ധ്യായമാണ്. വിസ്താരഭയത്താൽ അതിലൊന്നും പ്രവേശിക്കുന്നില്ല. ഈ ദൃശ്യ വെല്ലുവിളികൾക്കെതിരെ തിരുമേനി ഉറച്ച പാറപോലെ നിലകൊണ്ടു. അദ്ദേഹത്തിന്റെ കൈകൾക്ക് ശക്തി പകർന്നത് പരിശുദ്ധ പരുമല തിരുമേനിയുടെ പ്രാർത്ഥനയും പ്രവർത്തനവുമായിരുന്നു. നവീകരണ വെല്ലുവിളിയെ നേരിടാൻ പുലിക്കോട്ടിൽ തിരുമേനി അന്ത്യോഖ്യൻ ബന്ധം ശക്തിപ്പെടുത്തി. ഇത് മറുവശത്ത് മലങ്കരസഭക്ക് ഭാവി പ്രശ്നങ്ങൾക്ക് ഒരളവുവരെ വഴിവെച്ചു. അന്ത്യോഖ്യൻ പാത്രിയാർക്കീസ് ഈ അവസരം മുതലെടുത്ത് നമ്മുടെമേൽ പിടിമുറിക്കിയത് ആത്മീയ മേഖലയിൽ മാത്രമല്ല, ഭൗതീകമേഖലയിൽ സഭയെ രക്ഷിക്കാൻ പുലിക്കോട്ടിൽ തിരുമേനി തുറന്ന മനസ്സോടെ എടുത്ത കൂടുതൽ അന്ത്യോഖ്യൻ കൂട്ടായ്മ എന്ന നിലപാടും അതിന്റെ തുടർക്കഥകളാകുന്ന മുളന്തുരുത്തി സുന്നഹദോസ്. റോയൽ കോടതി വിധികളും ഒക്കെ, ഒരു പക്ഷെ അന്ത്യോഖ്യൻ അധീശത്വം മലങ്കരസഭ അംഗീകരിക്കേണ്ട ഒരു നിലപാടിലെത്തിച്ചു എന്നു പറയുന്നതാവും ശരി. അന്നത്തെ സാഹചര്യത്തിൽ ഇതല്ലാതെ നവീകരണക്കാരെ നിലനിർത്താൻ മറ്റൊരു മാർഗ്ഗമില്ലായിരുന്നു. ഇതിന്

അദ്ദേഹത്തെ പഴിക്കുന്നവർ കണ്ടേക്കാം. പക്ഷെ നവീകരണക്കാർക്കെതിരെ എല്ലാതലത്തിലും ഉറച്ച നിലപാടെടുത്ത അദ്ദേഹത്തിന്റെ ധീഷണാശേഷിയെ പ്രശംസിച്ചേ മതിയാകൂ.

**(2) ഭരണപരമായ അസ്ഥിരതയും കെട്ടുറപ്പില്ലായ്മയും ഉയർത്തിയ വെല്ലുവിളികൾ**

സുസ്ഥിരമായ ഭരണക്രമീകരണങ്ങൾ നിലവിലില്ലാതിരുന്ന ഒരവസ്ഥയിൽ മലങ്കരയിലെ ഇടവകകൾ പൊതുവായും തമ്മിൽ തമ്മിലും ഐക്യത കാര്യമായി നിലവിലില്ലായിരുന്നു. ഇടവക പള്ളികൾ സ്വതന്ത്രമായി പ്രവർത്തിച്ചിരുന്നു. പൊതുസമിതികളും ഭരണഘടനയും നിലവിൽ ഉണ്ടായിരുന്നുമില്ല. പാത്രിയർക്കീസിന്റെ അതിരുവിട്ട കൈകടത്തലുകളും ഒക്കെ ഉണ്ടായിരുന്നു. സഭയുടെ പൊതുവായ ഐക്യത്തിനും വളർച്ചക്കും ഇത് വെല്ലുവിളിയായിരുന്നു. ജനാധിപത്യ സമ്പ്രദായത്തെപ്പറ്റി ഭാരതം ചിന്തിച്ചു തുടങ്ങുന്നതിന് മുമ്പു തന്നെ എപ്പിസ്കോപ്പസിയും ജനാധിപത്യവും ഒരുമിച്ച് സമന്വയിപ്പിച്ചു കൊണ്ടുപോകുന്നതിനുള്ള അടിസ്ഥാനപ്രവർത്തനങ്ങൾ സ്മര്യപുരുഷനാണ് ആരംഭിച്ചത്. മലങ്കര മെത്രാപ്പോലീത്തായിൽ മാത്രം നിക്ഷിപ്തമായിരുന്ന ഭരണാധികാരത്തെ ധീരമായി വികേന്ദ്രീകരിച്ച് മെത്രാപ്പോലീത്തൻ ട്രസ്റ്റി, വൈദിക ട്രസ്റ്റി, ആത്മായ ട്രസ്റ്റി എന്നിങ്ങനെ മൂന്നു ട്രസ്റ്റിമാരെ നിയമിച്ച് സഭാഭരണത്തിൽ പങ്കാളികളാക്കി. 'കണ്ടനാട് ഗ്രന്ഥാവരി' യിൽ പറയുന്നപ്രകാരം മൂന്ന് ട്രസ്റ്റിമാർ, മാനേജിംഗ് കമ്മറ്റി, മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ ആദിയായ ജനാധിപത്യ ഭരണസംവിധാനങ്ങളെപ്പറ്റി 1873-ൽ പരുമല വെച്ചുള്ള സമ്മേളനത്തിലാണ് തിരുമേനി തന്റെ അഭിപ്രായം ആദ്യമായി അവതരിപ്പിച്ചത്. പിന്നീട് ഇത് പ്രയോഗത്തിൽ കൊണ്ടുവരുവാൻ മുളന്തുരുത്തി സുന്നഹദോസിൽ വച്ച് പാത്രിയർക്കീസിന്റെ സഹായത്തോടെ സാധിക്കുകയും ചെയ്തു. ഇത് ജനാധിപത്യരീതിയിൽ ഇടവകകൾ തമ്മിൽ സമർത്ഥമായി കൂട്ടിവിളക്കുന്നതിന് ഇടയാവുകയും ചെയ്തു. കേരളത്തിൽ ഒന്നാമത്തെ സാമുദായിക സംഘടനയാണ് മലങ്കര സുറിയാനി ക്രിസ്താനി അസ്സോസിയേഷൻ. ഇതിന്റെ മറപിടിച്ചാണ് മറ്റ് സാമുദായിക സംഘടനകൾ കേരളത്തിൽ രൂപപ്പെട്ടത്. ഇന്ത്യയിലെ ഭിന്നിച്ചുനിന്ന 600 ൽ അധികം നാട്ടുരാജ്യങ്ങളെ ഒരു ഭരണ സംവിധാനത്തിൽ കൊണ്ടുവന്ന ഉരുക്കു മനുഷ്യൻ സർദാർ വല്ലഭായിപട്ടേൽ കാണിച്ച രാജ്യതന്ത്രജ്ഞതയേക്കാൾ ശ്രേഷ്ഠമായിരുന്നു പുലിക്കോട്ടിൽ തിരുമേനിയും ഭരണ സംവിധാന ദർശനം.

**(3) ആരാധനാപരമായ മേഖലകളലിലെ വെല്ലുവിളികൾ**

ആരാധനാ ഭാഷ പൂർണ്ണമായും സുറിയാനിയിൽ ആയിരുന്നു. അതിനാൽ ആരാധന സാധാരണ വിശ്വാസിക്ക് അന്യമായിരുന്നു. ആരാധന ഹൃദ്യവും ജനപങ്കാളിത്തത്തോടെയും അനുഷ്ഠിക്കപ്പെടണമെങ്കിൽ മാതൃഭാഷയിൽ അത് നിർവ്വഹിക്കപ്പെടണമായിരുന്നു. ആരാധനാസംവിധാനം നവീകരിക്കപ്പെടണം എന്നുള്ളത് ആദ്യമായി ചിന്തിച്ചുതുടങ്ങുന്നത് തിരുമേനിയാണ്. ആരാധനാമേഖലയിലുള്ള വെല്ലുവിളി സ്മര്യപുരുഷൻ മനസ്സിലാക്കിയിരുന്നു. ഈ വെല്ലുവിളിയാണ് ആരാധനാ മാതൃഭാഷയിൽ എന്ന വിപ്ലവാത്മക സംരംഭത്തിന് ജന്മം നൽകുവാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചത്. ശെമ്മാശ്ശന്മാരെ ഒരുമിച്ചു നിർത്തി ഒരു സിമ്മനാരി തലത്തിലുള്ള പരിശീലനം നൽകുവാൻ അദ്ദേഹം ഉത്ഹാസിച്ചു. ആരാധന മെച്ചമാക്കുവാൻ ആ രീതിയിലുള്ള പരിശീലനത്തിനേ സാധിക്കൂ എന്ന് മനസ്സിലാക്കിയതിനാലാണ് പരുമല സിമ്മിനാരിയും എം. ഡി. സിമ്മിനാരിയും സ്ഥാപിച്ച സ്മര്യപുരുഷൻ മുൻകൈയെടുത്തത്.

**(4) വിദ്യാഭ്യാസമേഖലയിലെ വെല്ലുവിളികൾ**

വർണ്ണാശ്രമ ധർമ്മങ്ങളുടെ ആക്ഷരിക ആചരണവും ആധിപത്യവും മൂലമുണ്ടായ അജ്ഞാനാന്ധകാരം കേരളത്തിന്റെ സാംസ്ക്കാരിക നഭോമണ്ഡലത്തെ വിഴുങ്ങിയിരുന്ന ഒരു പശ്ചാത്തലമായിരുന്നു തിരുമേനിയുടെ കാലം. സാധാരണക്കാർക്ക് വിദ്യാഭ്യാസം അപ്രാപ്യമായിരുന്നു. വൈദിക വിദ്യാഭ്യാസവും പരിശീലനവും വളരെ വിരളമായി മാത്രമേ ഉണ്ടായിരുന്നുള്ളു. കൊച്ചുമല്പാൻപഠിത്തവീടുകളൊഴിച്ചാൽ വൈദിക വിദ്യാഭ്യാസ സ്ഥാപനങ്ങൾ ഇല്ലായിരുന്നു. തിരുമേനി ഇത് ഒരു വെല്ലുവിളിയായി ഏറ്റെടുത്ത് വൈദികരുടെയും അവൈദികരുടെയും വിദ്യാഭ്യാസ ലഭ്യതയ്ക്കായുള്ള പ്രവർത്തനങ്ങൾ ഏറ്റെടുത്ത് സാക്ഷരകേരളത്തിന്റെ പ്രജാപതിയായി മാറി. കുന്നംകുളം, കോട്ടയം, പരുമല, മാവേലിക്കര എന്നീ നാലു സ്ഥലങ്ങളിൽ വൈദിക സിമ്മിനാരികൾ ആരംഭിച്ചു. സെക്കുലർ വിദ്യാഭ്യാസത്തിനായി മൂന്ന് ഇംഗ്ലീഷ് ഹൈസ്ക്കൂളുകളും 250-ലേറെ പള്ളിക്കൂടങ്ങളും സ്ഥാപിച്ചു. ഇവിടെ ജാതി-മത-വർണ്ണ-ലിംഗ ഭേദമെന്യെ വിദ്യാർത്ഥികൾക്ക് പ്രവേശനം അനുവദിച്ചു. വേദം, വിദ്യ, വൈദ്യം ഇവ മൂന്നും ദൈവിക ധർമ്മമായി കണ്ടുകൊണ്ട് നിസ്വാർത്ഥമായി ഇവ സമൂഹത്തിന് കൊടുക്കാൻ അദ്ദേഹം ചെയ്ത പ്രവർത്തനങ്ങൾ എന്നും വിലമതിക്കപ്പെടുക തന്നെ ചെയ്യും. സർക്കാർ ഗ്രാന്റ് ലഭിക്കാതെ സാമ്പത്തികമായി ഞെരുങ്ങുന്ന സന്ദർഭങ്ങളിൽ സ്വന്തം സ്ഥാനചിഹ്നങ്ങൾ പണയം വെച്ചുപോലും വിദ്യാഭ്യാസ മേഖലയിലുള്ള പ്രവർത്തനങ്ങൾ അദ്ദേഹം തുടർന്നു. ഈ അക്ഷരങ്ങളുടെ അജപാലകൻ നടത്തിയ ഭഗീരശ്രമങ്ങളുടെ പശ്ചാത്തലത്തിൽവേണം ഇരുപതാം നൂറ്റാണ്ടിലെ കേരള നവോത്ഥാനത്തെ നാം വിലയിരുത്തേണ്ടത്.

**(5) പ്രസിദ്ധീകരണ - മാദ്ധ്യമ മേഖലകളിലെ വെല്ലുവിളികൾ**

ഈ മേഖലയിൽ തികഞ്ഞ അന്ധകാരമായിരുന്നു സ്മര്യപുരുഷന്റെ കാലയളവ്. അച്ചടിയും പത്രപ്രവർത്തനവുംമൂലം മാത്രമേ സമൂഹത്തിന്റെ സാംസ്കാരിക-ബൗദ്ധിക നവോത്ഥാനം സാധിക്കുകയുള്ളൂ എന്നദ്ദേഹം മനസ്സിലാക്കി ഈ മേഖലകളിലെ വെല്ലുവിളികൾ അദ്ദേഹം ഏറ്റെടുത്തു. കൊച്ചി, കോട്ടയം, കുന്നംകുളം എന്നീ നഗരങ്ങളിൽ മലയാളം, സുറിയാനി, ഇംഗ്ലീഷ് എന്നീ ഭാഷ

കൾ അച്ചടിക്കുവാൻ സൗകര്യമുള്ള പ്രസ്സുകൾ 1852 മുതൽ സ്ഥാപിച്ചു. സുറിയാനി ആരാധനാഗ്രന്ഥങ്ങളുടെ കൈയെഴുത്ത് പ്രതികൾക്കുപകരം അച്ചടിച്ച ഗ്രന്ഥങ്ങൾ പ്രസിദ്ധപ്പെടുത്തി. കേരള പതാക, സുറിയാനി സുവിശേഷകൻ, ഇടവക പത്രിക എന്നീ പത്രമാസികകൾ ആരംഭിച്ചു. അദ്ദേഹത്തിന്റെ പ്രസിദ്ധീകരണ – മാദ്ധ്യമ സങ്കല്പങ്ങൾ അത്ഭുതാവഹമായിരുന്നു.

**(6) ആദ്ധ്യാത്മിക – സന്യാസ മേഖലകളിലെ വെല്ലുവിളികൾ**

ഈ മേഖലകളിൽ വ്യക്തമായ സംവിധാനങ്ങളോ പ്രസ്ഥാനങ്ങളോ ഒന്നുമില്ലായിരുന്നു. ഈ കുറവുകൾ സ്മര്യപുരുഷൻ തിരിച്ചറിഞ്ഞു. അദ്ദേഹത്തിന്റെ പ്രവർത്തനങ്ങൾ ആ മേഖലകളിലേക്കും തിരിഞ്ഞു. മുളന്തുരുത്തിക്കടുത്തുള്ള വെട്ടിക്കലിൽ കേരളത്തിലെ ഒന്നാമത്തെ സന്യാസാശ്രമം സ്ഥാപിച്ചു. മലങ്കര സഭയിലെ എല്ലാ വൈദികരെയും അംഗങ്ങളാക്കി ഒരു വൈദിക സംഘം ഇദംപ്രദമായി രൂപീകരിച്ചു. സൺഡേ സ്കൂൾ പോലെയുള്ള ആദ്ധ്യാത്മിക പ്രസ്ഥാനങ്ങൾ സഭയിൽ ആരംഭിച്ചതും സ്മര്യപുരുഷന്റെ ദീർഘ വീക്ഷണത്തിന്റെ ഫലമായിട്ടാണ്. മലങ്കര മഹാജനസഭയാണ് അദ്ദേഹത്തിന്റെ മറ്റൊരു സംഭാവന.

**(7) അദ്ദേഹം തിരിച്ചറിഞ്ഞ മറ്റു വെല്ലുവിളികൾ**

പ്രധാനമായും മൂന്നായിരുന്നു – (a) ആംഗ്ലിക്കൻ – അന്ത്യോഖ്യൻ ഭീഷണികൾ, (b) മിഷ്യൻ – എക്യുമിനിക്കൽ മേഖലകളിലുള്ള വെല്ലുവിളികൾ, (c) സഭാ നേതൃത്വ പാപ്പരത്വം. ഈ മേഖലകളിലെല്ലാം ക്രിയാത്മക പ്രവർത്തനങ്ങൾ ഈ ക്രാന്തദർശി അനുഷ്ഠിച്ചിരുന്നു. വിജാതീയ മിഷ്യൻ സ്ഥാപിച്ച് സഭയുടെ മിഷനറി പ്രസ്ഥാനത്തിന് തുടക്കം കുറിച്ചു. നിധിയിരിക്കൽ മാണി കത്തനാരുമായി സഹകരിച്ച് കേരളത്തിൽ ആദ്യകാല എക്യുമെനിക്കൽ പ്രസ്ഥാനം പ്രോദ്ഘാടനം ചെയ്തു. തിരുവനന്തപുരം സെന്റ് ജോർജ്ജ് പള്ളിയും കോട്ടയം മാർ ഏലിയാ കത്തീഡ്രലും ഉൾപ്പെടെ രണ്ടര ഡസൻ പള്ളികൾ സ്ഥാപിക്കുവാൻ നേതൃത്വം നൽകി. സഭാനേതൃത്വ പാപ്പരത്വം അദ്ദേഹം കൈപിടിച്ച് ഉയർത്തിക്കൊണ്ടു വന്നു. പരിശുദ്ധ പരുമല മാർ ഗ്രീഗോറിയോസിനെയും പരിശുദ്ധ വട്ടശ്ശേരിൽ മാർ ദിവന്നാസിയോസിനേയും അദ്ദേഹം കൈപിടിച്ചുയർത്തിയ വൈദിക നേതാക്കന്മാരായിരുന്നു. ഇരുവർക്കും സന്യാസം നൽകിയതും സ്മര്യപുരുഷനാണ്.

**3. മലങ്കര സഭയുടെ ഇന്നത്തെ വെല്ലുവിളികൾ**

മലങ്കരസഭ അഭിമുഖീകരിക്കുന്ന നിരവധി വെല്ലുവിളികൾ ഇന്ന് നമുക്ക് മുമ്പിലുണ്ട്. ഇതിൽ ചിലത് ഉടനെ തന്നെ പരിഹാരം കാണേണ്ടതും മറ്റു ചിലവ മുൻകൂട്ടികണ്ട് സമഗ്രമായ പദ്ധതികൾ ആവിഷ്കരിക്കേണ്ടതുമാണ്. ചിന്തിക്കുന്നവർക്കായി ചർച്ചക്കും പ്രാർത്ഥനാപൂർവ്വമായ പരിഹാരനിർദ്ദേശങ്ങൾക്കുമായി സൂചിപ്പിക്കുന്നു. എന്നുമാത്രം.

(1) എല്ലാ മേഖലകളിലുമുള്ള ഭൗതികത്വത്തിന്റെ അതിപ്രസരം

(2) സഭാദർശന തലത്തിലുള്ള സമാശ്വാസ ശുശ്രൂഷാ സംവിധാനങ്ങളുടെ പശ്ചാത്തലത്തിൽ, വൈകാരിക ബുദ്ധിതലത്തിലുള്ള ആധുനിക ഉണർവ്വ് – കരിസ്മാറ്റിക് പ്രസ്ഥാനങ്ങളുടെ സ്വാധീനം.

(3) സഭാ സ്നേഹവും പ്രതിബദ്ധതയുള്ള തലമുറയുടെ കുറേശ്ശെയുള്ള തിരോധാനം.

(4) വേദപുസ്തകത്തിന്റെ പാരമ്പര്യത്തിന്റെ വെളിച്ചത്തിൽ കാര്യമായ ബോധവൽക്കരണം നടക്കാത്ത നമ്മുടെ വേദശാസ്ത്ര – വിശ്വാസ – ആരാധനാ പൈതൃകം.

(5) അച്ചടക്കരാഹിത്യം ബാധിച്ചിട്ടുള്ള വൈദിക – അവൈദിക തലങ്ങൾ.

(6) സഭയുടെ സാമൂഹിക പ്രതിബദ്ധതയുടെ ശോഷിപ്പ്.

(7) ആത്മായ – വൈദിക സഭാ നേതൃത്വത്തിലെ പാപ്പരത്വം.

(8) സന്യാസ പ്രസ്ഥാനങ്ങളുടെ ഐക്യരൂപമില്ലായ്മയും പാപ്പരത്വവും.

(9) സമൂഹ മദ്ധ്യത്തിൽ സഭയുടെ തനിമയും ധാർമ്മിക നിലപാടുകളും സത്യത്തിന്റെ സാക്ഷ്യവും ബോദ്ധ്യപ്പെടുത്തുവാൻ സാധിക്കാത്ത അവസ്ഥ.

(10) മറ്റ് ഓർത്തഡോക്സ് സഭകളുമായി നമ്മുടെ സജീവ പങ്കാളിത്തകുറവിനോടൊപ്പം കപട എക്യുമെനിക്കൽ മേഖലകൾ തിരിച്ചറിയാതെയും പ്രതികരിക്കാൻ വയ്യാത്തതുമായ ഒരവസ്ഥ.

(11) യഥാർത്ഥ പ്രാർത്ഥനാമനുഷ്യരുടെ ശോഷണം.

(12) മറ്റ് ആദ്ധ്യാത്മിക മണ്ഡലങ്ങളിൽ വൈദിക ശുശ്രൂഷകൾ (Altervnative priestly ministry) വ്യാപിപ്പിക്കുന്നതിൽ ശ്രദ്ധിക്കാത്ത ദുഃരവസ്ഥ.

വിസ്തര ഭയത്താലും മുകളിൽ സൂചിപ്പിച്ചിരിക്കുന്ന ലേഖനങ്ങൾ സ്വയം വിശദീകരണ യോഗ്യമായതിനാലും സമഗ്രമായ ഒരു ചർച്ചയ്ക്ക് മുതിരുന്നില്ല.

**4. ഉപസംഹാരം**

19–ാം നൂറ്റാണ്ടിന്റെ അവസാന കാലങ്ങളിലും 20–ാം നൂറ്റാണ്ടിന്റെ ശൈശവാവസ്ഥയിലും നിലനിന്നിരുന്ന വെല്ലുവിളികളെ തിരിച്ചറിഞ്ഞ് വളരെ തന്മയത്വത്തോടെയും ആത്മീയഭാവത്തോടെയും പ്രതികരിച്ച പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് ദ്വിതീയന്റെ ചരമശതാബ്ദി നാം ആഘോഷിക്കുമ്പോൾ, ഇന്ന് സഭയുടെ മുന്നിലുള്ള വെല്ലുവിളികളെ തിരിച്ചറിയാനും ക്രിയാത്മകമായി പ്രതികരിക്കുവാനുമുള്ള കടമ നമുക്കുണ്ട്. പുതിയ നൂറ്റാണ്ടിൽ വളരെ സമർത്ഥമായി ക്രൈസ്തവ സാക്ഷ്യമനുഷ്ഠിച്ചുകൊണ്ട് ദൈവതിരുനാമ മഹത്വത്തിനായി പ്രവർത്തിക്കുവാൻ ആഗോള സഭയായി വളർന്നു കഴിഞ്ഞ നമ്മുടെ സഭയ്ക്ക് സാധിക്കട്ടെ. അതിനായി ചിന്തിക്കുവാനും ഏകോപിപ്പിക്കുവാനും ഈ പുണ്യപിതാവിന്റെ ചരമശതാബ്ദി സ്മരണം ഉത്തേജനവും മുഖാന്തിരവുമാകട്ടെ എന്ന് പ്രാർത്ഥിക്കുന്നു. □

വേദശാസ്ത്രം

ഫാ. ഡോ. റ്റി. ജെ. ജോഷ്വാ

# മൂറോൻ എന്ന അഭിഷേകതൈലം

"മൂറോൻ" എന്ന ഗ്രീക്കു പദത്തിന്റെ അർത്ഥം തൈലം എന്നാണ്. എന്നാൽ സഭയിൽ ഉപയോഗിക്കുന്ന മൂറോൻ, ഒലിവെണ്ണയിൽ സുഗന്ധദ്രവ്യങ്ങൾ ചേർത്ത് തയ്യാറാക്കി കൂദാശ ചെയ്യപ്പെട്ട സുഗന്ധതൈലമാണ്. ഇത് എപ്രകാരം തയ്യാറാക്കണമെന്ന വിശദവിവരം ഹൂദായകാനോനിൽ നൽകിയിരിക്കുന്നു. കൂദാശ ചെയ്യുവാനുള്ള അധികാരം പാത്രിയർക്കീസ്, കാതോലിക്കാ, മെത്രാപ്പോലീത്താ എന്നീ സ്ഥാനികൾക്കു കാനോനിൽ നിർവചിക്കപ്പെട്ടിട്ടുണ്ടെങ്കിലും മെത്രാപ്പോലീത്തന്മാർ ഇപ്പോൾ നിർവഹിക്കാറില്ല. മലങ്കരയിൽ കാതോലിക്കാമാർ ഉണ്ടായതിനുശേഷം ആദ്യത്തെ രണ്ടു പേരൊഴികെ (പൗലോസ് പ്രഥമൻ, ഗീവർഗീസ് പ്രഥമൻ) മറ്റെല്ലാവരും മൂറോൻ കൂദാശ നടത്തിയിട്ടുണ്ട്. അതിനു മുമ്പ് പത്രോസ് പാത്രിയർക്കീസും, അബ്ദുള്ളാ പാത്രിയർക്കീസും മലങ്കരയിൽ വന്നപ്പോൾ ഈ ശുശ്രൂഷ നടത്തിയതായി ചരിത്രം സാക്ഷിക്കുന്നു. എന്നാൽ പാത്രിയർക്കീസു പക്ഷക്കാർ ഉപയോഗിക്കുന്ന തിരുത്ത് കാനോനിൽ പാത്രിയർക്കീസിനു മാത്രമേ മൂറോൻ കൂദാശ നടത്താൻ അധികാരമുള്ളൂ. മൂറോൻ കുദാശ നടത്തുന്നത് പ്രത്യേകമായ ജാഗരണത്തോടും ആത്മീയ ഒരുക്കത്തോടും കൂടിയാണ്. സഭ മുഴുവൻ ആത്മതപനം ചെയ്യുന്ന വലിയ നോമ്പ് അനുയോജ്യമായ ഘട്ടമാണ്. ആദ്യനൂറ്റാണ്ടുകളിൽ പെസഹാ വ്യാഴാഴ്ച മൂറോൻ കൂദാശ നിർവ്വഹിച്ചിരുന്നു എന്ന് ഹൂദായ കാനോൻ സാക്ഷിക്കുന്നു. എന്നാൽ മലങ്കരയിൽ പല ഘട്ടങ്ങളിലും നാല്പതാം വെള്ളിയാഴ്ച നടത്തിയിട്ടുള്ളതായി കാണാം. പ്രധാനകാർമ്മികൻ പ്രത്യേക നിഷ്ഠാപൂർവ്വം ഇതരകാര്യങ്ങളിൽ ഒന്നും ഏർപ്പെടാതെയും, സഞ്ചാരങ്ങളിൽ നിന്ന് വിരമിച്ചും, ഏകാഗ്രമനസ്സോടെ ദിവ്യശുശ്രൂഷയ്ക്കായ് ഒരുങ്ങുന്നു. സഭയുടെ ദിവ്യചൈതന്യം നിലനിർത്തുന്ന പരിശുദ്ധാത്മദാനത്തിന്റെ പ്രതീകവും മാധ്യമവുമാണ് വിശുദ്ധ തൈലം. അതിന്റെ ശുദ്ധീകരണം അക്കാരണത്താൽ വളരെ പ്രധാനമാണ്.

പരിശുദ്ധാത്മാഭിഷേകത്തിന് ശുദ്ധീകരിക്കപ്പെട്ട തൈലം ഉപയോഗിക്കുന്നതിനുള്ള അടിസ്ഥാനമെന്താണ്? അതിനു വേദപുസ്തകത്തിൽ തെളിവുണ്ടോ? ഇവ പ്രധാനപ്പെട്ട ചോദ്യങ്ങളാണ്. പഴയനിയമ പശ്ചാത്തലം ആദ്യമേ പരിഗണിക്കേണ്ടതുണ്ട്. രാജാക്കന്മാരെയും, പുരോഹിതന്മാരെയും പ്രവാചകന്മാരെയും അവരോധിക്കുമ്പോൾ അഭിഷേകതൈലം ഉപയോഗിച്ചിരുന്നു. (പുറ. 30:22-27, 1 ശമു. 10:1, 2 രാജാ. 9:6, യെശ. 61:1) അഭിഷേകം പ്രാപിച്ച വ്യക്തികൾക്ക് പരിശുദ്ധാത്മദാനവും പ്രത്യേക വിശുദ്ധിയും സിദ്ധിച്ചതായി പ്രസ്തുത ഭാഗങ്ങൾ വ്യക്തമാക്കുന്നു.

"ക്രിസ്തു" (മശിഹാ) എന്ന പേര് അർത്ഥമാക്കുന്നത് അഭിഷിക്തൻ എന്നാണ്. യേശു എന്തെങ്കിലും തൈലംകൊണ്ടുള്ള അഭിഷേകം സ്വീകരിച്ചിട്ടില്ല. എന്നാൽ മാമോദീസായുടെ സമയത്ത് പരിശുദ്ധാത്മാവ് പ്രാവിന്റെ രൂപത്തിൽ തന്റെ മേൽ ആവസിച്ചതായി സുവിശേഷങ്ങളിൽ വായിക്കുന്നു. ആ വിധത്തിൽ അവിടുന്ന് അഭിഷിക്തനായി തീർന്നു. അവിടുന്ന് വാഗ്ദാനം ചെയ്തപ്രകാരം പരിശുദ്ധാത്മാവിനെ പെന്തിക്കോസ്തിയിൽ വിശ്വാസികൾക്കു നൽകി. അഗ്നിയും കാറ്റും ആത്മാവിന്റെ പ്രതീകങ്ങളായി അവിടെ പ്രവർത്തിച്ചു. സഭയിൽ വിശുദ്ധ മാമോദീസായോടുകൂടെ ആത്മദാനം നൽകപ്പെട്ടു. ഇതെപ്പറ്റി പത്രോസ് വെളിപ്പെടുത്തി, യേശുവിന്റെ നാമത്തിൽ സ്നാനം ഏൽക്കുവീൻ എന്നാൽ പരിശുദ്ധാത്മാവ് എന്ന ദാനം ലഭിക്കും. അപ്പോ. പ്ര. 2:38

പരിശുദ്ധാത്മാവിനെ അഭിഷേകം മൂലം ലഭിക്കുന്നു എന്ന ആശയം വിശുദ്ധ ഗ്രന്ഥത്തിലുണ്ട്. അഭിഷേകം നടക്കുന്നത് തൈലത്താലാണല്ലോ. "നിങ്ങളോ പരിശുദ്ധാത്മാവിനാൽ അഭിഷേകം പ്രാപിച്ച് സകലവും അറിയുന്നു" (1 യോഹ. 2:20). "അവന്റെ അഭിഷേകം തന്നെ നിങ്ങൾക്കു സകലവും ഉപദേശിച്ചുതരും" (1 യോഹ. 2:27). നിശ്ചയമായും ബാഹ്യമായ ഒരഭിഷിക്തനെ സൂചിപ്പിക്കുന്നതായി കരുതാം. മാത്രമല്ല പഴയനിയമത്തിൽ എണ്ണകൊണ്ടുള്ള അഭിഷേകം നിലവിലിരുന്നു. രാജാക്കന്മാരും പുരോഹിതന്മാരും അഭിഷേകം മൂലം അവരോധിക്കപ്പെട്ടു. പൗലോസ് ശ്ലീഹായുടെ ഒരു പരാമർശം ശ്രദ്ധേയമാണ്. ഞങ്ങളെ നിങ്ങളോടുകൂടെ ക്രിസ്തുവിൽ ഉറപ്പിക്കുന്നതും നമ്മെ അഭിഷേകം ചെയ്തതും ദൈവമല്ലോ. അവൻ നമ്മെ മുദ്രയിട്ടും ആത്മാവ് എന്ന അച്ചാരം നമ്മുടെ ഹൃദയങ്ങളിൽ തന്നുമിരിക്കുന്നു. (2 കൊരി. 1:21,22). ഇവിടെ ആത്മദാനത്തെപ്പറ്റിയും അഭിഷേകത്തെപ്പറ്റിയും മുദ്രയെപ്പറ്റിയും പറയുന്നു. മാമോദീസായിൽ നടക്കുന്ന പ്രക്രിയകളത്രേ പരാമർശിക്കുന്നത്. വിശുദ്ധ തൈലത്തെപ്പറ്റി പ്രത്യക്ഷമായ തെളിവുകൾ ഇല്ല. എന്നാൽ രണ്ടാം നൂറ്റാണ്ടിലെ ചില രേഖകളിൽ വിശുദ്ധ തൈലത്തെപ്പറ്റി പ്രസ്താവിക്കുന്നു. എ. ഡി. 215 നോട് അടുത്ത് രചിക്കപ്പെട്ട ഹിപ്പോളിറ്റസിന്റെ കൃതിയിൽ ലേപനത്തിന് എണ്ണ ഉപയോഗിക്കുന്നതിനെപ്പറ്റി പറയുന്നു. മൂന്നാം നൂറ്റാണ്ടിൽ ജീവിച്ച യെറുശലേമിലെ മാർ കൂറിലോസ് സാക്ഷിക്കുന്നു. "തൈലത്താൽ അഭിഷേചിക്കപ്പെടുന്നതുമൂലം നിങ്ങൾ ക്രിസ്തു

വിന്റെ പങ്കുകാരും ഓഹരിക്കാരുമായി ഭവിച്ചിരിക്കുന്നു. കേവലം ഒരു അഭിഷേചനമായി മാത്രം ഇതിനെ നിങ്ങൾ പരിഗണിക്കരുത്. പ്രാർത്ഥനകൾക്കുശേഷം വിശുദ്ധതൈലം സാധാരണ തൈലമല്ല, പിന്നെയോ ദൈവത്വത്താൽ ശക്തി പ്രാപിച്ച ക്രിസ്തുവിന്റെയും പരിശുദ്ധാത്മാവിന്റെയും ദാനമാകുന്നു".

സുറിയാനിക്കാരുടെ ശ്രേഷ്ഠനായ മാർ അപ്രേം പഴയനിയമത്തിലെ ലേപനത്തെ സ്മരിച്ചുകൊണ്ട് ഇപ്രകാരം പ്രസ്താവിക്കുന്നു. "മാമോദീസായിൽ തൈലാഭിഷേകം ചെയ്യപ്പെടുന്നവരുടെ ശരീരത്തിൽ തൈലം മൂലം ആത്മാവിന്റെ നിഗൂഡമായ മുദ്ര പതിക്കപ്പെടുന്നു" എ. ഡി. 381 ൽ കൂടിയ ലവുദിക്യ കൗൺസിൽ പാസ്സാക്കിയ ഒരു കാനോനിൻ ഇപ്രകാരം കാണുന്നു. "ജ്ഞാനപ്രകാശം ലഭിച്ചവർ (മാമോദീസാ ഏറ്റവർ) സ്വർഗ്ഗീയതൈലം (മൂറോൻ) കൊണ്ട് മാമോദീസായ്ക്കു ശേഷം പൂശപ്പെട്ടിരിക്കണം". കൗൺസിൽ ഇപ്രകാരം പറഞ്ഞത് അന്നു നിലവിലുള്ള ക്രമത്തെ സ്ഥിരീകരിക്കാനായിരിക്കാം.

അപ്പോസ്തോലിക കാലത്ത് പരോക്ഷമായ പരാമർശമേ ഉള്ളൂ എങ്കിൽ രണ്ടാം നൂറ്റാണ്ടിന്റെ അന്ത്യം മുതൽ വിശുദ്ധതൈലം മാമോദീസായോടു ചേർത്തു കർമ്മമായി ഉപയോഗിച്ചിരുന്നു എന്നു വ്യക്തമായ അനവധി സാക്ഷ്യങ്ങൾ ഉണ്ടന്നു നാം കണ്ടു. പൗരസ്ത്യ സഭയിൽ ഈ പാരമ്പര്യം അന്യൂനമായി തുടർന്നുവരുന്നു. വി. മാമോദീസായും വി. മൂറോനും (അഭിഷേകം രണ്ടു കൂദാശകളിലാണെങ്കിലും) അവ ഒരുമിച്ചാണ് എപ്പോഴും അനുഷ്ഠിക്കപ്പെടുന്നത്. ഇവ രണ്ടും മാത്രമല്ല, വി. കുർബ്ബാനയും ഒരുമിച്ചു പോകുന്നു. സഭാപ്രവേശനം സാധ്യമാക്കുന്നത് ഈ മൂന്നു കൂദാശകളുടെയും സംയുക്തമായ അനുഭവത്തിൽ കൂടിയാണ്. ക്രിസ്തുവിന്റെ ശരീരമാകുന്ന സഭയുടെ അംഗമായിത്തീർന്ന് ക്രിസ്തുവിനോടുള്ള ഐക്യത്തിൽ ഒരു വിശ്വാസി എത്തുന്നത്. മേൽപ്പറഞ്ഞ മൂന്നു കൂദാശകളുടെയും അനുഭവം മൂലമാണ്. അവൻ പരിശുദ്ധാത്മാവിന്റെ അധിവാസസ്ഥലമായിത്തീരുന്നു. "നിങ്ങൾ ദൈവത്തിന്റെ മന്ദിരമെന്നും ദൈവത്തിന്റെ പരിശുദ്ധാത്മാവ് നിങ്ങളിൽ വസിക്കുന്നു എന്നും അറിയുന്നില്ലേ?'' (1 കൊരി. 3:16). "ദൈവത്തിന്റെ ദാനമായി നിങ്ങളിൽ ഇരിക്കുന്ന പരിശുദ്ധാത്മാവിന്റെ മന്ദിരമാകുന്നു നിങ്ങളുടെ ശരീരം എന്നും അറിയുന്നില്ലയോ" (1 കൊരി. 6:19).

**അഭിഷേകത്തിന്റെ ഫലങ്ങൾ :**

വി. മൂറോൻ അഭിഷേകം നടത്തുമ്പോൾ കാർമ്മികൻ ഉച്ചരിക്കുന്ന പ്രാർത്ഥനയിലും പാടുന്ന ഗീതങ്ങളിലും അഭിഷേകത്താൽ ലഭിക്കുന്ന കൃപാവരങ്ങളെപ്പറ്റി പ്രതിപാദിക്കുന്നു.

**മുദ്രയും അടയാളവും:** മൂറോൻ കുപ്പി കൈയിലെടുത്തുകൊണ്ട് നടത്തുന്ന പ്രാർത്ഥനയിൽ, "ഈ ദാസൻ/ദാസി നിന്റെ നാമത്തിൽ ഈ വി. മുദ്രയും അടയാളവും പ്രാപിക്കുമാറാകണമേ" വിശ്വാസികൾ പരിശുദ്ധാത്മാവിനാൽ മുദ്രയിടുന്നതിനെപ്പറ്റി പൗലോസ് പല പ്രാവശ്യം പരാമർശിക്കുന്നു (2 കൊരി. 1:22, എഫേ. 1:13). മുദ്ര എന്നുള്ളത് ഉടമസ്ഥതയും ഭദ്രതയും സൂചിപ്പിക്കുന്നു. സമാനമായ അർത്ഥമാണ് ''അടയാളം'' എന്നുള്ളതിനും. യോർദ്ദാനിൽ സ്നാനമേറ്റ ക്രിസ്തുവിനെപ്പറ്റി യോഹന്നാൻശ്ലീഹാ രേഖപ്പെടുത്തുന്നു. "അവനെ പിതാവാം ദൈവം മുദ്രയിട്ടിരിക്കുന്നു" (യോഹ. 6:7). ദൈവത്തിന്റെ ഏകപുത്രൻ എന്നതിന്റെയും ബലി അർപ്പിക്കപ്പെടുവാനുള്ള ദൈവത്തിന്റെ കുഞ്ഞാട് എന്നതിന്റെയും സാക്ഷീകരണമാണ് അത്.

**മശിഹായുടെ പരിമളവാസന:** അഭിഷേക പ്രാർത്ഥനയിൽ മശിഹായുടെ പരിമളവാസന എന്നു പറഞ്ഞിരിക്കുന്നു. ഒരു പുരാതനരേഖയിൽ (അപ്പോസ്തോലന്മാരുടെ കാനോൻ) ക്രിസ്തുവിന്റെ പരിമളത്തെ "സുവിശേഷ പരിമള"ത്തോടാണ് താരതമ്യപ്പെടുത്തിയിരിക്കുന്നത്. സുവിശേഷത്തിന്റെ പരിമളം സകലജാതികളിലേക്കും കടന്നെത്തുവാനുള്ളതാണ്. ആ പരിമളം സ്വീകരിച്ചിട്ടുള്ള വ്യക്തിയാണ് വിശുദ്ധ മൂറോൻ അഭിഷേകം പ്രാപിക്കുന്നത്. ആ വ്യക്തിയിൽ കൂടി മശിഹായുടെ പരമളം ലോകത്തിലെങ്ങും വ്യാപിക്കേണ്ടിയിരിക്കുന്നു.

**പരിശുദ്ധാത്മ നൽവരത്തിന്റെ പൂർണ്ണത:** അഭിഷേക പ്രാർത്ഥനയിൽ തന്നെ ഉള്ളതാണ് ഈ വിശേഷണം. മൂറേനഭിഷേകം മൂലം നാം പ്രാപിക്കുന്നത് പരിശുദ്ധാത്മ നൽവരത്തിന്റെ പൂർണ്ണതയാണ്. മാമോദീസായിൽ പരിശുദ്ധാത്മദാനം ഒരു വിത്തിനു സമമായി വിശ്വാസി പ്രാപിച്ചു. ഈ അഭിഷേകത്തോടുകൂടി അതു വളർന്നു ശക്തിപ്പെടുകയാണ് അങ്ങനെ അവൻ പരിശുദ്ധാത്മദാനങ്ങൾകൊണ്ടു നിറഞ്ഞ് പൂർണ്ണതയിലേക്ക് ഉയരുകയാണ്. മശിഹായുടെ ബഹുലമായ കൃപാസമൃദ്ധിക്കു തക്കവണ്ണം തന്നോടുകൂടെ വാഴുന്നതിനു യോഗ്യനായിത്തീരുന്നു.

**ഉറപ്പും ശക്തിയും നൽകുന്നു:** ക്രിസ്തുവിന്റെ ധീരനായ പടയാളിയാണ് ഓരോ വിശ്വാസിയും. തിന്മയുടെ ശക്തിയോട് അവൻ പോരാട്ടം ചെയ്യണം. അതിനാവശ്യമായ ആത്മീകശക്തി മൂറോനഭിഷേകം മൂലം ലഭിക്കുന്നു. അപ്പോൾ ചൊല്ലുന്ന പ്രാർത്ഥനയിൽ ''ഇവൻ പ്രതികൂലശക്തികൾക്കു കീഴടങ്ങാത്തവനായിത്തീരണമെ" എന്നുണ്ട്. പൗലോസ് ശ്ലീഹാ ഈ ആത്മീകായോധനത്തെക്കുറിച്ചും വ്യക്തമാക്കുന്നു. "നമുക്കു പോരാട്ടമുള്ളത് ജഡരക്തങ്ങളോടല്ല, വാഴ്ചകളോടും അധികാരങ്ങളോടും ഈ അന്ധകാരത്തിന്റെ ലോകാധിപതികളോടും സ്വർഗലോകങ്ങളിലെ ദുഷ്ടാത്മാസേനയോടുമത്രെ" (എഫേ. 6:10–12). പൈശാചിക ശക്തികളെ ഭയപ്പെടുകയോ അവയുടെ മുമ്പിൽ പരാജയപ്പെടുയോ ചെയ്യാതെ ധീരമായി പോരാടുവാനുള്ള ശക്തിയാണ് പരിശുദ്ധാത്മാവ് നൽകുന്നത്.

**പുരോഹിത വൃന്ദത്തിൽ ചേർക്കപ്പെടുന്നു:** അഭിഷേകം നടത്തുമ്പോൾ ചൊല്ലപ്പെടുന്ന ഗീതത്തിൽ "ദൈവം ചൊന്നാൻ അഹറോനെ പൂശുക പാവനനാവാൻ പാവനതൈലത്താൽ, പൂശുന്നിപ്പോൾ സ്നാനം പ്രാപിച്ചൊരു കുഞ്ഞാടിനെയീപ്പാവന തൈലത്താൽ" എന്നുണ്ട്. അഹറോനെ പൗരോഹിത്യസ്ഥാനത്ത് അവരോധിച്ചപ്പോൾ തൈലം കൊണ്ട് അഭിഷേകം നടത്തി (പുറ. 29:7). അതുപോലെ സ്നാനം പ്രാപിച്ചവ്യക്തിയെ പൗരോഹിത്യവൃന്ദത്തിലേക്ക് അവരോധിക്കുന്നതിന്റെ അടയാളമാണ് ഈ അഭിഷേകം. ക്രിസ്തീയസഭ ഒരു രാജകീയ പുരോഹിതവർഗ്ഗമെന്നു വിളിക്കപ്പെടുന്നു (1 പത്രോ 2:9). ക്രിസ്തുവാകുന്ന മഹാപുരോഹിതനോടു ബന്ധപ്പെട്ടിരിക്കുന്നതിനാൽ സഭ ഒരു പുരോഹിത സമൂഹമാകുന്നു.

വിശുദ്ധതൈലാഭിഷേകം മൂലം വിശ്വാസികൾക്കു ആത്മീയ കൃപാവരങ്ങൾ ലഭിക്കുന്നു. ആ കൃപാവരങ്ങൾ ജ്വലിപ്പിക്കുവാൻ തക്കവണ്ണം വിശ്വാസികൾ ആത്മാവിനാൽ അനുസ്യൂതം നിറഞ്ഞുവരേണ്ടതാണ്. □

## മാർ ദീയസ്കോറോസ് തിരുമേനിയുടെ ശ്രാദ്ധപെരുന്നാൾ



റാന്നി ഹോളി ട്രിനിറ്റി ആശ്രമ സ്ഥാപകനും തിരുവനന്തപുരം ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്തായുമായിരുന്ന ഭാഗ്യസ്മരണാർഹനായ കാലം ചെയ്ത അഭിവന്ദ്യ ഗീവറുഗീസ് മാർ ദീയസ്കോറോസ് മെത്രാപ്പോലീത്തായുടെ പത്താം ശ്രാദ്ധപ്പെരുന്നാൾ തിരുവനന്തപുരം ഭദ്രാസനത്തിലും അദ്ദേഹം കബറടങ്ങിയിരിക്കുന്ന റാന്നി ഹോളി ട്രിനിറ്റി ആശ്രമത്തിലും വച്ച് 2009 ജൂലൈ 22, 23 തീയതികളിൽ പരി. ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവായുടെയും. ശ്രേഷ്ഠ നിയുക്ത കാതോലിക്ക അഭി. പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായുടെയും സഭയിലെ മറ്റ് അഭിവന്ദ്യ മെത്രാപ്പോലീത്താമാരുടെയും പ്രധാന കാർമ്മികത്വത്തിൽ കൊണ്ടാടുന്നു.

പെരുന്നാളിനോടനുബന്ധിച്ച് ജൂലൈ 12 ഞായറാഴ്ച മുതൽ 23 വ്യാഴാഴ്ച വരെ എല്ലാ ദിവസവും ആശ്രമ ചാപ്പലിൽ സന്ധ്യാ നമസ്കാരവും വിശുദ്ധ കുർബ്ബാനയും കബറിങ്കൽ ധൂപ പ്രാർത്ഥനയും ഉണ്ടായിരിക്കുന്നതാണ് എന്ന് ഹോളി ട്രിനിറ്റി ആശ്രമം സുപ്പീരിയർ യൂഹാനോൻ റമ്പാൻ അറിയിച്ചു.

## മാർത്തോമ്മാ സ്മൃതി ഇരുചക്ര വാഹന റാലി



ചെങ്ങന്നൂർ ഭദ്രാസന യുവജന പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ സെന്റ് തോമസ് ദിനാചരണത്തിന്റെ ഭാഗമായി 2009 ജൂലൈ മാസം 5-ാം തീയതി ഞായറാഴ്ച 3 PMന് ചെങ്ങന്നൂർ ബഥേൽ അരമനയിൽ നിന്നും മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ച പൗരാണികമായ നിരണം സെന്റ് മേരീസ് കത്തീഡ്രലിലേക്ക് മാർത്തോമ്മാ സ്മൃതി ഇരുചക്ര വാഹന റാലി നടത്തപ്പെട്ടു. 250 ഓളം യുവാക്കൾ പങ്കെടുത്ത റാലി അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ ഫ്ളാഗ് ഓഫ് ചെയ്തു. നിരണം പള്ളിയുടെ അങ്കണത്തിൽ വച്ചു നടന്ന സമാപന സമ്മേളനം കേന്ദ്ര ജനറൽ സെക്രട്ടറി ഫാ. സ്പെൻസർ കോശി ഉദ്ഘാടനം ചെയ്തു. ഭദ്രാസന സെക്രട്ടറി ഫാ. മാത്യു വർഗ്ഗീസ് വിശ്വാസ സംരക്ഷണ പ്രതിജ്ഞ ചൊല്ലിക്കൊടുത്തു. റവ. ഫാ. തോമസ് അമയിൽ, റവ. ഫാ. ഐപ്പ് പി. സാം, റവ. ഫാ. വിമൽ മാമ്മൻ, റവ. ഫാ. സ്റ്റീഫൻ വർഗ്ഗീസ്, റവ. ഫാ. സുനിൽ ജോസഫ്, റവ. ഫാ. ജോസഫ് കുര്യാക്കോസ്, റവ. ഫാ. റ്റിജു ഏബ്രഹാം, സജി പട്ടരുമഠം, സിബി മത്തായി, ബിജു മാത്യു, ബാബു ചാന്നാരയത്തിൽ, ബൈജു കെ. മാത്യു, ഡോ. സജി കുര്യൻ എന്നിവർ നേതൃത്വം കൊടുത്തു. മുംബൈ – കന്യാകുമാരി എക്സ്പ്രസ്സിനെ വൻ ദുരന്തത്തിൽ നിന്നും രക്ഷിച്ച ഉമയാറ്റുകര സെന്റ് തോമസ് പള്ളി ഇടവകാംഗം സുനു തോമസ്സിനെ അഭിവന്ദ്യ തിരുമനസ്സുകൊണ്ട് അനുമോദിച്ചു.

കൗൺസിലിംഗ്

ഫാ. പി. കെ. കോശി

# യേശു വിവാഹ വിരുന്നിൽ

കാനാവിലെ കല്യാണവിരുന്നിൽ യേശുക്രിസ്തു പങ്കെടുത്തു എന്നത് അനേകകാര്യങ്ങൾ വിവാഹ ജീവിതവുമായി ബന്ധപ്പെടുന്നുണ്ട് എന്ന് യേശു നമ്മെ പഠിപ്പിക്കുവാൻവേണ്ടിയാണ്. മനുഷ്യബന്ധത്തിലെ ഏറ്റവും ഉൽകൃഷ്ടവും പവിത്രവുമായതുമാണ് കുടുംബം എന്നും വിവാഹ ജീവിതം പഠിപ്പിക്കുന്നു. മനുഷ്യജീവിതത്തിൽ യേശുക്രിസ്തുവിന്റെ സാന്നിദ്ധ്യം വരുത്തുന്നതും വരുത്തേണ്ടതുമായ പൂർണ്ണമായ പരിവർത്തനത്തിലേക്ക് വിരൽചൂണ്ടുന്നതിനാണ് കാനാവിലെ കല്യാണവിരുന്നിൽ യേശു സംബന്ധിക്കുന്നത്. യേശുക്രിസ്തുവിന്റെ സാന്നിദ്ധ്യം മുഖാന്തിരമായി സജീവവും സുദൃഢവുമായ ഒരു കുടുംബബന്ധം മനുഷ്യജീവിതത്തിൽ സാധിയ്ക്കുന്നു. നിറവും, മണവും, ഗുണവും, വീര്യവും, ശക്തിയും ഒന്നുമില്ലാത്ത പച്ചവെള്ളം ഇവയെല്ലാം ഉള്ള വീഞ്ഞാക്കിയപ്രകാരം വിവാഹജീവിതത്തിൽ മണവാളനെയും മണവാട്ടിയെയും പൂർണ്ണ പരിവർത്തനത്തിലെത്തിച്ച് ക്രിസ്തീയ കുടുംബജീവിതത്തിന് യോഗ്യതയാകുന്നു. ഈ അത്ഭുത പ്രവർത്തിയെകുറിച്ച് ഇംഗ്ലീഷ് കവിയായിരുന്ന Byran ഒറ്റവാകൃത്തിൽ എഴുതിയത് "Water saw its master and blushed" വെള്ളം അതിന്റെ ഉടയവനെ കണ്ട് പ്രകാശിച്ചു എന്ന്. ക്രിസ്തീയ വിവാഹത്തിലും കുടുംബ ജീവിതത്തിലും വേണ്ട ചിലപ്രത്യേകതകൾ.

**1. വിവാഹത്തിലെ വിശിഷ്ടാതിഥി**

മനുഷ്യജീവിതത്തിന്റെ എല്ലാ മേഖലകളിലും യേശുക്രിസ്തുവിന്റെ സാന്നിദ്ധ്യം ആവശ്യമാണ്. വിവാഹ കൂദാശ നിർവ്വഹിക്കപ്പെടുമ്പോൾ മുഖ്യാതിഥിയായി യേശു ഉണ്ടാകണം. ഇന്ന് പലപ്പോഴും ദൈവസാന്നിദ്ധ്യം ഏറെ വിസ്മരിയ്ക്കപ്പെടുന്നു. വിവാഹജീവിതങ്ങളിൽ സന്തോഷവും ആനന്ദവും നിറഞ്ഞ സന്ദർഭങ്ങളിൽ പലപ്പോഴും ദൈവസാന്നിദ്ധ്യത്തെ നാം മറന്നുപോകുന്നുണ്ട്. ദുഷ്കരമായ അനുഭവത്തിൽ കൂടി കടന്നുപോകുമ്പോൾ മാത്രമായിരിക്കും പലപ്പോഴും ദൈവത്തെ അന്വേഷിക്കുന്നത്.

ഇന്ന് പലപ്പോഴും സന്തോഷംകൊണ്ട് നിറയേണ്ട വിവാഹ ശുശ്രൂഷകളിൽ വേദനയുടെ അനുഭവങ്ങളാണ് കടന്നുവരുന്നത്. സന്തോഷ സല്ലാപങ്ങളിൽ പലപ്പോഴും ദൈവസാന്നിദ്ധ്യം ശ്രദ്ധിയ്ക്കാറുമില്ല ആഗ്രഹിയ്ക്കാറുമില്ല. വിലാപത്തിന്റെയും ദുഃഖത്തിന്റെയും അവസ്ഥകളിൽ കണ്ണുനീർ തുടച്ചുകളയുന്ന യന്ത്രമായി മാത്രം പ്രവർത്തിയ്ക്കുന്ന ദൈവത്തെയാണ് നാം ആഗ്രഹിക്കുന്നത്. കാനാവിലെ കല്യാണത്തിൽ യേശുവിനെ പങ്കെടുപ്പിച്ചത് മുഖ്യാതിഥിയായിട്ടാണ് എന്നത് ഇന്നത്തെ വിവാഹ കൂദാശകളിലും കുടുംബജീവിതത്തിലും മാതൃകയാക്കേണ്ടതാണ്.

**2. ശ്രേഷ്ഠ വൃന്ദത്തിന്റെ സാന്നിദ്ധ്യം**

കാനാവിലെ കല്യാണത്തിൽ മുഖ്യാതിഥിയായി യേശു ഉണ്ട്. യേശു മാത്രമായിട്ടല്ല വി. കന്യകമറിയാമും, ശിഷ്യസമൂഹവും ഇതിൽ ക്ഷണിയ്ക്കപ്പെട്ടിരിക്കുന്നു. മനുഷ്യരുടെ സന്തോഷങ്ങളിലും സൽക്കാരങ്ങളിലും പങ്കുചേരുവാൻ യേശുവും മാതാവും ശിഷ്യന്മാരും ഇഷ്ടപ്പെടുന്നു. നിയമാനുസൃതമായി നടക്കുന്ന വിവാഹശുശ്രൂഷകൾ യേശുവും ശ്രേഷ്ഠവൃന്ദവും ചേർന്ന് ആശിർവദിച്ചു. ഓർത്തഡോക്സ് സഭയെ സംബന്ധിച്ചിടത്തോളം വിവാഹശുശ്രൂഷയിൽ യേശുവും മാതാവും ശിഷ്യസമൂഹവും പൂർണ്ണമായി പങ്കെടുക്കുന്നു എന്നു വിശ്വസിക്കുന്നു. ഇന്ന് പലരും മാതാവിനെയും ശിഷ്യന്മാരെയും മാറ്റി നിർത്തി പ്രശ്നപരിഹാരം കാണാൻ ശ്രമിക്കുന്നു മാതാവിന്റെയോ പരിശുദ്ധന്മാരുടെയോ മദ്ധ്യസ്ഥത ആവശ്യപ്പെട്ടില്ല എന്ന് ശഠിയ്ക്കുകയും പഠിപ്പിക്കുകയും ചെയ്യുന്ന സഭകൾ ധാരാളം. കുറവുകളും പരിമിതികളും ഉള്ള നമ്മുടെ ഭവനങ്ങളിലേക്കും ജീവിതത്തിലേക്കും വിരുന്നുശാലകളിലേക്കും വി. കന്യകമറിയാമിന്റെയും അപ്പോസ്തോലന്മാരുടെയും പരിശുദ്ധന്മാരുടെയും സാന്നിദ്ധ്യം കൊണ്ടുവരാം. അവരെ നമ്മിലേക്ക് ക്ഷണിയ്ക്കുമ്പോൾ അവരുടെ സാന്നിദ്ധ്യം മുഖാന്തിരം ദൈവസാന്നിദ്ധ്യവും കൃപയും നമുക്കനുഭവിയ്ക്കാം.

മാതാവിന്റെ സാന്നിദ്ധ്യം ഉണ്ടായിരുന്നതിനാൽ വിവാഹവിരുന്നിലെ കുറവുകളും വേദനയും പരിഹരിയ്ക്കപ്പെടുവാൻ സാധിച്ചു. മാതാവ് ഓടിനടന്ന് കുറവുകൾ മനസ്സിലാക്കുകയും പരിഹസിയ്ക്കാതെ പരിഹരിക്കുകയും ചെയ്തു. ഇന്ന് പലപ്പോഴും കുറവുകൾ പരിഹരിയ്ക്കപ്പെടുകയല്ല, പരിഹാസപാത്രമാകാൻ ശ്രമിയ്ക്കുന്ന അനുഭവങ്ങളിൽ കുടുംബജീവിതങ്ങളിൽ താങ്ങാനാവാത്ത അപമാനത്തിന്റെ അവസ്ഥകളെ ഇല്ലായ്മചെയ്യുവാൻ ദൈവമാതാവിന്റെ മദ്ധ്യസ്ഥത പ്രയോജനകരമാകും. അപമാനിതരാകുന്ന മണവാളനെയും കുടുംബത്തെയും അഥവാ മുളയിലേ നുള്ളി കളയേണ്ടിവരുന്ന പുതിയ കുടുംബത്തെ രക്ഷിക്കണം എന്ന ഏകലക്ഷ്യത്തോടെ സ്വന്തം മകനെ കന്യകമറിയാം സമീപിയ്ക്കുന്നു. മറ്റാർക്കും അറിയാത്ത ദൈവികരഹസ്യം അറിയാവുന്ന മാതാവിന്റെ അപേക്ഷ പുത്രൻ നിരസിയ്ക്കുന്നില്ല. അതുകൊണ്ട് നമ്മുടെ കുടുംബജീവിതത്തിലും ദൈവത്തിന്റെയും മാതാവിന്റെയും ദൈവീകവൃന്ദത്തിന്റെയും സാന്നിദ്ധ്യം ഉണ്ടാകണം.

**3. വിഭവസമൃദ്ധിയിൽ വീഞ്ഞിനുകുറവ്**

മണവാളനും മണവാട്ടിയ്ക്കും മാനഹാനിയും വിരുന്നുകാർക്ക് പിറുപിറുപ്പും വീട്ടുകാരന് വിലാപവും ഉണ്ടാകുന്ന സന്ദർഭത്തിൽ എനിക്ക് എന്തുകൊണ്ട് സംഭവിച്ചു എന്ന് ചോദിയ്ക്കുന്ന അനുഭവം. അനുദിന ജീവിതത്തിൽ അഭിമുഖീകരിയ്ക്കേണ്ട അനുഭവം ധാരാളം. പാട്ടും, നൃത്തവും ഉണ്ടായിരുന്ന വിവാഹവിരുന്ന് വിലാപമായി മാറുന്ന അനുഭവം. ദൈവത്തെ വിളിയ്ക്കുന്നവരും ദൈവത്തെ ക്ഷണിച്ചവരുമായ ഇവർക്ക് വീഞ്ഞിന്റെ കുറവ് ഉണ്ടായെങ്കിൽ നാം പലപ്പോഴും പിറുപിറുക്കും. ചൂരച്ചെടിയുടെ തണലിൽ കിടന്ന് മരിക്കുവാൻ ആഗ്രഹിയ്ക്കുന്ന ധീരനായ പ്രവാചകൻ ഏലിയാവ് വിഭവസമൃദ്ധിയിൽ വീഞ്ഞിനു കുറവുണ്ടായതിന്റെ അനുഭവം രുചിയ്ക്കുന്നു. ബാലിന്റെ പ്രവാചകരെ കൊന്നുകളഞ്ഞ ശക്തനായ ഈ പ്രവാചകൻപോലും വിലപിയ്ക്കുന്നു മരിയ്ക്കണമെന്ന്. നമ്മിൽനിന്നു ഉതിർന്നുവീഴുന്ന ശബ്ദം പലപ്പോഴും ഇതുതന്നെ. എന്നാൽ കാനാവിൽ സമൃദ്ധിയുടെ മദ്ധ്യേ കുറവുണ്ടായപ്പോൾ അത് പരിഹരിച്ചെടുത്ത് ദൈവസാന്നിദ്ധ്യത്താൽ പന്തിത്തലവരായ പ്രമാണിമാർക്ക് പരിഭവത്തിന്റെയും പരിഹാസത്തിന്റെയും ഭാവങ്ങൾ പ്രദർശിപ്പിക്കാനല്ലാതെ പരിഹാരം നിർദ്ദേശിയ്ക്കുവാൻ കഴിയുന്നില്ല. അതിന് ശ്രമിച്ചതിനു പുറമെ ആരാലും ശ്രദ്ധിക്കപ്പെടാതെ അതുവരെയും പന്തിഭോജനത്തിൽ പങ്കാളികളാകാതിരുന്ന മാതാവും യേശുവും കരുത്തുള്ള കരങ്ങളിൽ കാര്യം ഏല്പിച്ചാൽ പ്രശ്നം പരിഹരിയ്ക്കപ്പെടും. നമ്മുടെ കുടുംബജീവിതങ്ങളിലും പ്രശ്നപരിഹാരത്തിനായി – വീഞ്ഞിന്റെ ഇല്ലായ്മ പരിഹരിയ്ക്കപ്പെടുവാൻ – ക്രിസ്തുകരങ്ങളിൽ ഏല്പിക്കുക.

**4. നിരാശയിൽ ആനന്ദം തരുന്ന ദൈവം**

ആനന്ദത്തിന്റെ ലഹരിയിൽ ആയിരുന്ന കാനാവിലെ ഭവനം. അവിടെ നിരാശ വന്നുകൂടിയത് വീഞ്ഞില്ലായ്കയിൽ സകല ആനന്ദത്തെയും അത് ഇല്ലാതാക്കി. എന്നാൽ വീഞ്ഞില്ലായ്ക എന്ന യാഥാർത്ഥ്യം യേശുവിൽ ഏല്പിച്ചപ്പോൾ നല്ല വീഞ്ഞിന്റെ അനുഭവം ലഭ്യമാകുന്നു. കൽപാത്രങ്ങളിലെ ജലത്തിന്റെ അപര്യാപ്തത ദൈവം നീക്കുന്നു. യേശു മഹാപുരോഹിത പ്രാർത്ഥനയിൽ പറയുന്നുവല്ലോ "എന്റെ സന്തോഷം നിങ്ങളിൽ ഇരിപ്പാനും നിങ്ങളുടെ സന്തോഷം പൂർണ്ണമാകുവാനും" എന്ന് സ്വർഗ്ഗീയ മണവാളനായ ക്രിസ്തു സമൃദ്ധിയുടെ സന്തോഷം എല്ലാവർക്കും നൽകുന്നു. അപൂർണ്ണതകൾ പൂർണ്ണമാക്കി അതിഥിയായി വന്ന യേശുക്രിസ്തു ഇവിടെ ആതിഥേയനായി മാറുകയാണ്. അകമഴിഞ്ഞ ആനന്ദം പലപ്പോഴും നിരാശയിലേക്ക് എത്തിയ്ക്കും. ധാരാളിത്തം ഇന്ന് പലകുടുംബങ്ങളിലും വ്യക്തികളിലും അത് കുറവിനു കാരണമാകുന്നു. വിഭവസമൃദ്ധമായിരുന്ന ഭൂമി ഇന്ന് വിനാശം സംഭവിച്ച അനുഭവത്തിൽ. ഉപഭോഗ സംസ്കാരം വർദ്ധിച്ചപ്പോൾ വിഭവശേഷി നഷ്ടപ്പെട്ടിരിക്കുന്നു. വിഭവശേഷി കുറയുമ്പോൾ നിരാശ കൂടുന്നു. അത് പലവിധ പ്രശ്നങ്ങളിലേക്ക് നയിക്കുന്നു. ഇന്നത്തെ സമൂഹത്തിന്റെ പ്രശ്നവും അതുതന്നെ. ഉള്ളതുകൊണ്ട് തൃപ്തിപ്പെടാൻ കഴിയാത്ത വ്യക്തിത്വങ്ങൾ ആർഭാടവും ദുർചിലവും മുഖാന്തിരം നിരാശയുടെ അനുഭവം. ഇന്ന് പല കുടുംബങ്ങളും ആതത്മഹത്യയിൽ കടക്കെണി കാരണം. കടം ഉണ്ടായത് അച്ചടക്കം നഷ്ടപ്പെട്ട അനുഭവം മുഖാന്തിരം. വിവാഹജീവിതവും കുടുംബജീവിതവും നിരാശയിൽ വീഴാതെ ഒരു ആസൂത്രണത്തിന്റെയും അച്ചടക്കത്തിന്റെയും അനുഭവത്തിൽ നിലനിന്നാൽ ആത്മഹത്യകൾ ഒഴിവാക്കപ്പെടാൻ കഴിയും.

കാനാവിൽ ദൈവം ഉണ്ടായിരുന്നതിനാൽ നിരാശയിൽ ആനന്ദം വീണ്ടുകിട്ടി. നമ്മുടെ കുടുംബങ്ങളിലും അതു സാധിതമാകട്ടെ. ആറ്ററികത്ത് നട്ടിരിയ്ക്കുന്നതും തക്കകാലത്ത്ഫലം കായിക്കുന്നതും ഇല വാടാത്തതുമായ വൃക്ഷംപോലെ ആഴത്തിൽ വേരൂന്നിയാൽ നിരാശ മാറ്റി ദൈവവിശ്വാസവും പ്രത്യാശയും നിലനിർത്താൻ കഴയും.

കാനാവിലെ കല്യാണവിരുന്നിൽ കുറവുണ്ടായിരുന്നത് വീഞ്ഞിനുമാത്രമായിരുന്നു. എന്നാൽ ഇന്ന് വീടുകളിലും വിരുന്നുശാലകളിലും കുറവില്ലാത്തത് വീഞ്ഞിനു മാത്രമല്ലേ? വീഞ്ഞും വീഞ്ഞിനേക്കാൾ വീര്യമുള്ള 'സ്പിരിറ്റും' വീടുകളിലെ 'ബാറു'കളിൽ നിറഞ്ഞുകവിയുമ്പോൾ യേശുവിന്റെയും മാതാവിന്റെയും പരിശുദ്ധന്മാരുടെയും മദ്ധ്യസ്ഥത ആവശ്യമായിരിക്കുന്നത് പച്ചവെള്ളത്തെ വീഞ്ഞാക്കാനല്ല മറിച്ച് വീടുകളിൽ മറവില്ലാതെ നിറഞ്ഞുതുളുമ്പുന്ന പലതിനെയും വെള്ളമാക്കാനാണ്.

നൊമ്പരങ്ങളിൽ നിന്ന് ഓടിയൊളിക്കാനല്ല അതിന്റെ പങ്കുകാരാകാനും പരിഹരിയ്ക്കാനും ക്രിസ്തീയ കുടുംബജീവിതത്തിലൂടെ സാധിതമാകട്ടെ. □

## ജൂബിലിസംഗമം

ദിവ്യബോധനം പഠിച്ചിട്ടുള്ളവരും ഇപ്പോൾ പഠിച്ചുകൊണ്ടിരിക്കുന്നവരുമായ എല്ലാവരുടെയും ഒരു സംഗമം ഇടവക മെത്രാപ്പോലീത്താ നി.വ.ദി.ശ്രീ. തോമസ് മാർ അത്താനാസിയോസ് തിരുമനസ്സിലെ മഹനീയ അദ്ധ്യക്ഷതയിൽ 01 –09–2009 ചൊവ്വാഴ്ച 2 മണിക്ക് ബഥേൽ അരമനയിൽ നടത്തുന്നതാണ്. സർട്ടിഫിക്കറ്റ് ഡിപ്ലോമ, ഡിഗ്രി എന്നീ കോഴ്സുകൾ പഠിച്ചിട്ടുള്ളവരും ഇപ്പോൾ പഠിച്ചുകൊണ്ടിരിക്കുന്നവരും ജൂബിലി സംഗമത്തിൽ പങ്കെടുക്കണമെന്നും അഭ്യർത്ഥിക്കുന്നു.

കെ. കെ. ഏബ്രഹാം,
ദിവ്യബോധന ഡയറക്ടർ

ലേഖനം

തോമസ് കുര്യൻ

# പാപത്തിന്റെ ശമ്പളം മരണമത്രേ

പലയിടങ്ങളിലും കാണാറുള്ളതും കേൾക്കാറുള്ളതുമായ ഒരു വാചകമാണിത് ഇതുകൊണ്ട് എന്താണ് യഥാർത്ഥത്തിൽ അർത്ഥമാക്കുന്നതെന്നു നമ്മിലാരെങ്കിലും ചിന്തിക്കുന്നുണ്ടോ? എന്താണു പാപം? ദൈവത്തിന്റെ കല്പനയ്ക്കു വിപരീതമായി ചെയ്യുന്നതെല്ലാം പാപമാണ്. ആമോസ് പ്രചാവകൻ ഇപ്രകാരം പറയുന്നു. ഞാൻ നിന്റെ കാലടികളെ കുഴഞ്ഞ് ഇടറുമാറാക്കും (ആമോസ് 2:13).

'നിത്യനായ ദൈവത്തിന്റെ ദൃഷ്ടിയിൽ തിന്മയായതു ചെയ്കയാൽ നീ നിന്നെത്തന്നെ പ്രയോജനമില്ലാത്തതിന് വിറ്റുകളഞ്ഞിരിക്കുന്നു' (രാജാ. 21:20). ദൈവം അംഗീകരിക്കാത്തവയെ ചെയ്യുന്നവർ ഫലശൂന്യതയിലേക്കു നീങ്ങുന്നു. ഭൂതത്തെ പുറത്താക്കിയശേഷം അവനെ വിട്ടു ഭൂതം ഓടിപ്പോകുന്നത് മരുഭൂമിയിലേക്കും ശൂന്യതയിലേക്കുമാണ്. അപ്പോൾ പാപത്തിന്റെ ഇരിപ്പിടം ശൂന്യതയിലാണ്.

ദൈവം എന്നേക്കും അനീതി അനുവദിക്കുന്നില്ല. അതിന്റെ തെളിവുകളാണ് ജലപ്രളയവും, അഗ്നിവർഷിച്ചുകൊണ്ടുള്ള നശിപ്പിക്കലും. തന്നെ സ്നേഹിക്കുന്ന യിസ്രായേൽ ജനം നിരന്തരമായി വഞ്ചന പ്രവർത്തിച്ചതുകൊണ്ട് അവൻ അവരെ പ്രവാസത്തിലേക്കയച്ചു. പ്രവാസത്തിൽ അവർ അനുഭവിച്ച കഷ്ടതകൾ വർണ്ണനാതീതമാണ്. എങ്കിലും അവൻ മഹാകരുണയും ദീർഘക്ഷമയും ഉള്ളവനാകയാൽ യിസ്രായേൽ ജനതയോടു കരുണ കാണിച്ചു. അവരുടെ പാപം അവരോടു കണക്കിട്ടില്ല. ആദാമിന്റെ സന്തതികൾ തന്നെത്തന്നെ വിജയകരമായി ഭരിക്കാനുള്ള മനുഷ്യന്റെ അപ്രാപ്തിയുടെ അനിവാര്യമായ രേഖ നിർമ്മിച്ചുകൊണ്ടു അവരുടെ സ്വന്തം വഴിയിൽ പോകാൻ അനുവദിച്ചു എന്നുള്ളതു ശരിതന്നെ. എന്നാൽ അവരുടെ പാപത്തിനു തക്ക ശിക്ഷ അവർക്കു നൽകിയതായും നമുക്കുകാണാം. എന്നാൽ ദൈവം ശിക്ഷ നടപ്പാക്കുന്നതു ഉടനെയൊന്നുമല്ല എന്നു മാത്രം. യിസ്രായേല്യർ അവിശ്വസ്തത കാണിച്ചപ്പോൾ അവരെ ഉടനെതന്നെ തള്ളികളയാതെ തന്റെ പ്രവാചകന്മാരെ അവരുടെ അടുക്കൽ അയക്കുകയാണുണ്ടായത്. എന്നാലും അവർ മനംതിരിയാതെ വന്നപ്പോൾമാത്രം അവരെ ശരിയായിതന്നെ ശിക്ഷിക്കുന്നതായും കാണാം.

യെഹെസ്കിയേ പ്രവാചകൻ ഇപ്രകാരം പറയുന്നു. നിന്റെ നാശം ഇതാ വെളിപ്പെടുന്നു. നിന്റെ പാപം പൂത്തുലഞ്ഞു. നിന്റെ അഹങ്കാരം മൊട്ടിട്ടു കഴിഞ്ഞു (യെഹ. 7:10). അതിന്റെ ഫലം നാശം മാത്രമാണ്.

ഇതിൽ നിന്നു കരകയറാനുള്ള ഏകമാർഗ്ഗം മാനസാന്തരമാണ്. നിനവേ പട്ടണം അനുതപിക്കുന്നതുവരെ യോനാപ്രവാചകൻ അനുതാപത്തെപ്പറ്റി പ്രസംഗിച്ചു. യോഹന്നാൻ സ്നാപകന്റെയും പ്രസംഗം മാനസാന്തരം എന്നതായിരുന്നു. പാപത്തിൽനിന്നു കരകയറുവാനുള്ള ഏകമാർഗ്ഗം അനുതാപമാണ്. മുടിയൻ പുത്രന്റെ കഥ നമുക്കേവർക്കും അറിയാമല്ലോ? അനുതപിച്ചപ്പോൾ അവനു ലഭിക്കേണ്ടതു ലഭിച്ചു. പുറകോട്ടു നടക്കുക എന്നുകൂടി അനുതാപത്തിന് അർത്ഥമുണ്ട്. ഇതുവരെ തുടർന്നിരിക്കുന്ന ജീവിതം ഉപേക്ഷിച്ച്. പുറകോട്ടു നടന്ന് നാം ജനിച്ചപ്പോൾ ആയിരുന്ന നൈർമ്മല്യാവസ്ഥയിലാകണം.

പാപബോധം നമ്മിലുണ്ടാക്കുന്നത് ദൈവത്തിന്റെ ആത്മാവാണ്. നമ്മുടെ ജീവിതത്തിലുള്ള സകല പാപവും ഉപേക്ഷിച്ചിട്ട് നമുക്കുള്ളതെല്ലാം ത്യാഗം ചെയ്തുകൊണ്ടുചെല്ലുമെങ്കിൽ മാത്രമേ അവന്റെ രാജ്യത്തിൽ സ്ഥാനമുള്ളൂ എന്ന് കർത്താവ് മുന്നറിയിപ്പു നൽകിയിട്ടുണ്ട്. ഈ മുന്നറിയിപ്പിനെ തൃണവൽഗണിച്ചുകൊണ്ടാണ് ആധുനിക ലോകം മുന്നേറുന്നത്. അതിന്റെ ഭവിഷ്യത്തുകൾ നാം അനുഭവിച്ചു കൊണ്ടിരിക്കുന്നു. പ്രിയ വായനക്കാരാ, നിങ്ങളുടെ ഉള്ളിലെ മനുഷ്യനോടു നിങ്ങൾ തന്നെ ഒന്നു സംവേദിച്ചു നോക്കൂ. അപ്പോൾ നിങ്ങൾക്കുള്ള ശരി ഏതെന്നും തെറ്റേതെന്നും മനസ്സിലാകും. അതിനായി സർവ്വശക്തൻ നിങ്ങളെ സഹായിക്കട്ടെ. □

## ദിവ്യബോധന സെമിനാർ

P.O.C.E പഠിതാക്കൾക്കു ദൈവജനം എന്ന പുസ്തകത്തെക്കുറിച്ചും D.O.C.E ക്കു നേർവഴിയിൽ എന്ന പുസ്തകത്തെക്കുറിച്ചുമുള്ള സെമിനാർ ആഗസ്റ്റ് 8–ാം തീയതി ശനിയാഴ്ച രാവിലെ 9.30 മുതലൽ ബഥേൽ അരമനയിൽ നടത്തുന്നതാണ്. റവ. ഫാ. ഗീവറുഗീസ് ജോൺ നേതൃത്വം നൽകുന്നതാണ്.

മനനം

ഡീ. അജി റ്റി. വർഗീസ്

# ആദ്ധ്യാത്മികതയും സമകാലിക യുവജനങ്ങളും

ആദ്ധ്യാത്മികലോകം ഇന്നു ചർച്ച ചെയ്യുന്ന ഒരു പദമാണ് 'യൗവ്വനം'. നാളെയുടെ നിലനിൽപ്പിന് ഇന്നിന്റെ ക്രിയാത്മകവും സർഗ്ഗാത്മകവുമായ യൗവ്വനം അനിവാര്യമാണ്. ഒരു വ്യക്തിയുടെ ബാല്യത്തിനും വാർദ്ധക്യത്തിനും ഇടയിലുള്ള കാലമാണ് യൗവ്വനം (15 മുതൽ 45 വയസ്സുവരെ). ഇത് മാനസിക ശാരീരക വളർച്ചയുടെ ഇതര പടവുകളിൽ നിന്നും തികച്ചും നാടകീയമായ മാറ്റത്തിന്റെ സമയമാണ്. ശാരീരിക, വൈകാരിക, സാമൂഹിക വിജ്ഞാനമണ്ഡലങ്ങളിലെ അത്ഭുപൂർവ്വമായ വളർച്ചയും ഈ കാലത്തിന്റെ സംഭാവനയാണ്. ഒരു കുട്ടിയുടെ സഞ്ചാരദിശയിലെ ഓരോ പ്രതിഫലനവും ദൃശ്യമാകുന്നത് സ്വന്തം ചുറ്റുപാടുകളിൽ നിന്നും മാതാപിതാക്കളിൽനിന്നുമാണ്. ഇത് ചിലർക്ക് നന്മയായി ഭവിക്കുമ്പോൾ മറ്റു ചിലർക്ക് മോശമായി ഭവിക്കാം. ആദ്ധ്യാത്മിക മണ്ഡലങ്ങളിലൂടെയുള്ള യാത്ര തീർച്ചയായും കുട്ടിയെ നയിക്കുക ആത്മീയ തൽവരങ്ങളിലൂടെ തന്നെയാകും.

**പൗരസ്ത്യ ആദ്ധ്യാത്മികത**

വൈകാരിക ചിന്തകളെ ശൂന്യവൽക്കരിച്ചും നന്മയിൽ വിജയിച്ചും അനുക്രമമായി ഒരു വിശ്വാസി നേടുന്ന പൂർണ്ണതയാണ് പൗരസ്ത്യ ആദ്ധ്യാത്മികത.

ദൈവത്തോടുള്ള സ്നേഹം, ക്രിസ്തുവിലുള്ള വിശ്വാസം, കൂട്ടായ്മ, പരി. സഭയിലെ അംഗത്വം ആദിയായവയാണ് ഒരു വ്യക്തിയുടെ ജീവിതം ക്രമപ്പെടുത്തുന്നത്. മറ്റുള്ളവർക്കുവേണ്ടി നമ്മെ എങ്ങനെ കൊടുക്കുമോ അതായിരിക്കും നമ്മുടെ ആത്മീയ ജീവിതത്തിന്റെ അളവ് കോൽ. പ്രാർത്ഥനാജീവിതവും കൗദാശിക ജീവിതവും ഒരു വ്യക്തിയെ ആത്മീക ജീവിതത്തിന്റെ ഉന്നത ശ്രേണിയിലേക്ക് നയിക്കും. പൗലോസ് ശ്ലീഹാ പഠിപ്പിക്കുന്നത് വിശ്വാസം ദൈവദാനമാണ്. അതിലൂടെ നമുക്ക് പ്രകാശത്തെ നേടാനാകുന്നുവെന്നാണ്.

**ആത്മീയതയെക്കുറിച്ചുള്ള മിഥ്യാബോധം**

ഇന്ന് ഏറ്റവുമധികം തെറ്റിദ്ധരിക്കപ്പെടുന്നതും ചൂഷണത്തിന് വിധേയമാകുന്നതുമായ ഒരു പദമായിത്തീർന്നിരിക്കുന്നു 'ആത്മീയത'. 'മതം' എന്ന ചിന്ത പ്രഥമ ശ്രവണത്തിൽ ഉണർത്തുന്ന ഈ പദം വർഗ്ഗീയതയെന്ന മറ്റൊരർത്ഥത്തിൽക്കൂടി വ്യാഖ്യാനിക്കപ്പെടുന്നു. എന്നാൽ ആത്മീയത ഇതു രണ്ടുമല്ല. സർവ്വസൃഷ്ടിയും ദൈവത്തിൽ ഒന്നാണെന്ന (oneness of nature) താണ് ആത്മീയതയുടെ കാതൽ. മതം ഇവിടെ പ്രസക്തമല്ല, മറിച്ച് പ്രപഞ്ചത്തിനാണ് പ്രസക്തി. ഈ ആത്മബോധമാണ് ആത്മീയതയുടെ മാനറിസം. ഈ ആത്മബോധത്തിന്റെ പൂർണ്ണതയിൽ ഒരു വ്യക്തിക്ക് അദ്ദേഹത്തിന്റെ egoism നഷ്ടമാവുകയും അയാൾ ദൈവീകസത്തയിൽ ജീവിക്കാൻ ആരംഭിക്കുകയും ചെയ്യുന്നു.

ഈ ആദ്ധ്യാത്മിക മാനസാന്തരത്തിന് (Spiritual Transformation) ഭാരതത്തിൽ 'ബോധോദയം' (enlightenment) എന്നു വിളിക്കപ്പെടുന്നു. ബോധോദയം സിദ്ധിച്ച സിദ്ധാർത്ഥൻ പറയുന്നത് "പുതിയൊരു ജന്മം സ്വീകരിച്ചവനെപ്പോലെയുള്ള താൻ തീർത്തും പുതിയ ഒരു ജീവിതം തുടങ്ങണം". ഈ പുതിയ ജീവിതമാണ് സത്യത്തിൽ ക്രിസ്ത്യാനിയുടെ വീണ്ടും ജനനം. വീണ്ടും ജനനം അഥവാ ബോധോദയം സിദ്ധിച്ച ഒരാൾക്ക് ഒന്നിനോടും ദ്വൈതാനുഭവമുണ്ടാകാൻ പാടില്ല. ഈ അദ്വൈതാനുഭൂതിയിൽ സമദർശനവും സദ്ഭാവങ്ങളും അവരിൽ നിറയുകയും മർത്ത്യജീവിതത്തിന് മാർഗദീപമാവുകയും ചെയ്യുന്നു. ഈ പരമമായ അവസ്ഥയെ മനസ്സിലാക്കിവേണം ആത്മീയതയെ വിലയിരുത്താൻ.

Machine, Media, Money ഇവ മൂന്നും സമകാലിക യൗവ്വനതതെ ചലിപ്പിക്കാൻ ശ്രമിക്കുമ്പോൾ മനുഷ്യന്റെ ചലനശക്തിയുടെ കേന്ദ്രം ദൈവമാണ് എന്ന തിരിച്ചറിവ് ഇന്ന് യുവ മനസ്സുകൾക്ക് അന്യമാകുന്നു. ആദ്ധ്യാത്മികത എന്നാൽ വിശ്വാസിയുടെ ദൈവത്തിലുള്ള പൂർണ്ണതയാണ് അഥവാ ദൈവത്തോടുള്ള മനുഷ്യന്റെ കൂടിച്ചേരലാണ്.

**വിശ്വാസ പ്രതിസന്ധി**

വിശ്വാസത്തിൽ 'വളരുക, വളർത്തുക' ഇതു രണ്ടും യഥാക്രമം യുവാക്കളെയും മാതാപിതാക്കളെയും സംബന്ധിച്ച് ഒരു വെല്ലുവിളിയായി തീർന്നിരിക്കുന്നു. വിശ്വാസ പ്രതിസന്ധികളെ അതിജീവിച്ച് യുവതീയുവാക്കളെ വളർത്താൻ സഭയും ഇന്ന് തീവ്രമായി ബുദ്ധിമുട്ടുന്നു. വിശ്വാസ പ്രതിസന്ധിയുടെ ഈ തീവ്രവ്യാപനത്തിന് കാരണം ഇന്ന് വിശ്വാസപ്രജനനം (faith propagation) ശ്രദ്ധയാകർഷിക്കുന്ന തലത്തിലേക്ക് ഉയർത്താൻ സാധിക്കുന്നില്ല എന്നതല്ലേ? മാതാപിതാക്കൾ ശ്രമകരമായി മക്കളിൽ വിശ്വാസം വ്യാപിപ്പിക്കാൻ ശ്രമിക്കുമ്പോൾ; തങ്ങളുടെ വിശ്വാസജീവിതം പ്രവർത്തി പദത്തിലെത്തിക്കാൻ ശ്രമിക്കുന്നില്ലെ

ങ്കിൽ മക്കൾക്ക് വെറും 'അടിച്ചേൽപ്പിക്കൽ' മാത്ര മായി തീരുന്നു.

പൗരസ്ത്യ പാരമ്പര്യങ്ങളുടെ കേന്ദ്രം ക്രിസ്തുവാണ്. എന്നാൽ ആത്മീയതയുടെ കുറുക്കുവഴികൾ കേന്ദ്രമാക്കുന്നത് വ്യക്തികളെ അഥവാ കൾട്ടു (cult) കളെയാണ്. ഇത് വിശ്വാസ ഉദ്ഗ്രഥന (faith integration) മാണെന്ന് യുവജനത തെറ്റിദ്ധരിക്കപ്പെടുന്നു. പരി. സഭയും അതോടൊപ്പം മാതാപിതാക്കളും ക്രിയാത്മകമായി പ്രവർത്തി ച്ചെങ്കിൽ മാത്രമേ ഈ വിശ്വാസ കപടതയുടെ മുഖംമൂടി തകർത്തെറിയാനാകു. ഇങ്ങനെ യുവ ജനങ്ങളിൽ പൗരസ്ത്യ വിശ്വാസം സ്പഷ്ടമാ ക്കാനും വിശ്വാസപ്രതിസന്ധി ഒഴിവാക്കാനുമാകും.

**യൗവ്വനത്തിലെ ശാരീരിക മാനസിക സംഘർഷ ങ്ങൾ**

യൗവ്വനത്തിന്റെ ഏറ്റവും പ്രധാനസ്വഭാവങ്ങ ളിൽ ഒന്ന് സ്വന്തം വ്യക്തിത്വം അംഗീകരിക്കുവാ നുള്ള ശ്രമമാണ്. യൗവ്വനകാലത്തെ ഓരോ സങ്കീർണ്ണ പെരുമാറ്റങ്ങളുടെയും അടിസ്ഥാനകാ രണം അബോധമനസ്സിലെ ഈ ആഗ്രഹമാണ്. നിലനിൽക്കുന്നവയെ അതിലംഘിക്കുകയും ചോദ്യം ചെയ്യുകയും ചെയ്യുകയെന്നത് ഈ കാല ത്തിന്റെ പ്രത്യേകതയാണ്. ബാല്യത്തിൽ ശക്ത മായ അടിച്ചമർത്തലുകൾക്ക് വിധേയപ്പെട്ടവരാണെ ങ്കിൽ ഈ അതിലംഘനം കുറേക്കൂടി ശക്തമായി രിക്കും. ആത്മീയതയിലും ഇത് ശക്തമാകാനുള്ള സാധ്യത കൂടുതലാണ്. മനസിനും ഭാവനയ്ക്കും അനുയോജ്യമായ തൊഴിൽ; ഇതൊരു സ്വപ്നം മാത്രമായി അവശേഷിക്കുമ്പോൾ യൗവ്വനം വിര സതയുടെയും അപകർഷതാബോധത്തിന്റെയും (inferiority complex) കാലമായി മാറുന്നു. അപ്പോൾ ആത്മീയതയ്ക്കപ്പുറം ഉന്മാദം (exstacy) തേടി യൗവ്വനം യാത്രയാകുന്നു. ഏതുവിധേയും പണം സമ്പാദിക്കണം എന്നാഗ്രഹവും സാമൂഹ്യവിരുദ്ധ പ്രവർത്തനങ്ങളും ആത്മീയത യുവഹൃദയങ്ങളിൽ നിന്ന് അന്യമാകുന്നു.

**മതബോധനങ്ങളുടെ അപര്യാപ്തത**

മതബോധനങ്ങൾ ഇന്നു ധാരാളമുണ്ട്. കൺവൻഷൻ പന്തലുകളിൽ തുടങ്ങി വിവരസാ ങ്കേതിക വിദ്യവരെ ഇത് എത്തിനിൽക്കുന്നുമുണ്ട്. എന്നാൽ പര്യാപ്തമായ തലങ്ങളിലേക്ക് ഈ മത ബോധനങ്ങൾക്ക് ഉയരാനാകുന്നില്ല എന്നതാണ് യാഥാർത്ഥ്യം. ഇതിന്റെ കാരണം മതനേതൃത്വമല്ല. മാതാപിതാക്കൾ തന്നെയാണ്. മാതാപിതാക്കൾ ചിന്തിക്കുന്നത് മതബോധനം എന്നത് മതത്തിന്റെ മാത്രം ധർമ്മമാണെന്നാണ്. അല്ല മത ബോധന ത്തിന്റെ ആദ്യപാഠങ്ങൾ ആരംഭിക്കേണ്ടത് മാതാ പിതാക്കളിൽ നിന്നും ഭവനങ്ങളിൽ നിന്നും തന്നെ യാകണം. ഇതിനെ കൗമാര മതബോധനം (adolescent religions education) എന്ന് നിർവചിക്കാം. ഈ പേരിൽ വിളിക്കുന്നുവെങ്കിലും ശൈശവത്തിൽ തന്നെ ഇത് ആരംഭിച്ചിരിക്കണം.

മൈക്കൽ മെഡ്വെദ് (Michel Medved) വ്യക്ത മാക്കുന്നത് ഒരു അമേരിക്കൻ കുട്ടി സ്വന്തം പിതാ വിനോട് സംസാരിക്കുന്നതിനെക്കാൾ അധികസ മയം ചെലവിടുന്നത് ടി. വി. കാണാനാണ് എന്നാ ണ്. പ്രലോഭനങ്ങളിലൂടെ ഉപഭോഗസംസ്കാരം വർദ്ധിപ്പിക്കാൻ ശ്രമിക്കുന്ന ദൃശ്യമാധ്യമങ്ങൾ യുവ തലമുറയെ നശിപ്പിക്കുകയാണ്.

**വിവര സാങ്കേതിക വിദ്യയുടെ ദുരുപയോഗം**

വിവര സാങ്കേതിക വിദ്യയുടെ വികാസം വ്യത്യസ്ത മേഖലകളിൽ പ്രശോഭിക്കുന്നവർക്ക് അവരുടെ അഭിരുചിക്കനുസരിച്ച് വാതായനങ്ങൾ തുറന്നു തരുന്നവയാണ് എന്നാൽ ലോകത്തെ ആഗോള ഗ്രാമമാക്കാൻ (global village) ശ്രമി ക്കുന്ന വിവര സാങ്കേതിക വിദ്യയുടെ അപകട സാദ്ധ്യതകളെപ്പറ്റി വ്യക്തമായ ധാരണയില്ലെങ്കിൽ കെണികളിൽ അകപ്പെടാനുള്ള സാധ്യതയേറെയാ ണ്. മൊബൈൽ - ബ്ലൂടൂത്തുകളുടെ പ്രകടനവും ഇതിൽ നിന്ന് വ്യത്യസ്തമല്ല.

സത്യത്തിൽ ആത്മീയതയുടെയും വിവരസാ ങ്കേതിക വിദ്യയുടെയും ലക്ഷ്യം ഒന്നുതന്നെയാണ്. രണ്ടും ശ്രമിക്കുന്നത് മനുഷ്യന്റെ മൂല്യങ്ങളെ വർദ്ധിപ്പിച്ച് നിലനിർത്താനാണ്. മനുഷ്യമനസ്സുക ളുടെ വിജ്ഞാന വികാസത്തിലെത്തിക്കാനാണ്, വിവര സാങ്കേതിക വിദ്യയുടെ ഓരോ നൂതന കണ്ടുപിടുത്തവും ലക്ഷ്യം വയ്ക്കുന്നത് ജീവിത പ്രചോദന (life enchancing)മാണ്.

Thedore Lodz എന്ന പ്രശസ്ത മനഃശാസ്ത്ര ജ്ഞൻ യുവത്വത്തെക്കുറിച്ച് പറയുന്നത് "യുവത്വ മെന്നത് താൻ ആരാണെന്ന് ആന്തരികമായി അന്വേ ഷിക്കുന്ന സമയമാണ്. ജീവിതത്തിൽ തനിക്കുള്ള സ്ഥാനം എന്തെന്ന് ബാഹ്യലോകത്ത് അന്വേഷി ക്കുന്ന അവസരവുമാണ്. സൗഹൃദത്തിനുവേണ്ടി യുള്ള അടങ്ങാത്ത വാഞ്ജയും സൗന്ദര്യത്തോടും പ്രേമത്തോടും അടങ്ങാത്ത അഭിനിവേശവും അതോടൊപ്പം തന്നെ എകാന്തതയും നിരാശയും കൊണ്ട് അന്ധകാരാവൃതവുമായ കാലഘട്ടമാണ്". ആവേശങ്ങളുടെയും അനുഭൂതികളുടെയും ഈ കാലഘട്ടം സംഘർഷഭരിതമാണ്. ഈ സംഘർഷ ങ്ങളെ അതിജീവിക്കുവാൻ ക്രിസ്തു ദർശനവും ക്രിസ്തുചര്യകളും പാലിക്കപ്പെടേണ്ടത് വളരെ അനിവാര്യമാണ്. പൗരസ്ത്യ ആദ്ധ്യാത്മികതയുടെ ലക്ഷ്യവും ഇതു തന്നെയാണ് ക്രിസ്തുവിലുള്ള പൂർണ്ണതയിലൂടെ നിത്യമായ സ്വർഗ്ഗീയ ആനന്ദ ത്തിന്റെ മഹത്തായ അനുഭൂതി കൈവരിക്കാൻ സമകാലിക യുവജനങ്ങൾക്ക് ഇടയാകണം ഇട യാകട്ടെ.... !!! □

ആനുകാലികം

റവ. ഫാ. ഐപ്പ് പി. സാം

# സോദോമ്യപാപത്തിന് നിയമ പരിരക്ഷ

ഈ നൂറ്റാണ്ടിലെ ക്ഷമിക്കപ്പെടാത്ത ഒരു പാപവും ലൈംഗിക അരാജകത്വവുമാണ് സ്വവർഗ്ഗരതി. ഭാരത സങ്കല്പത്തിൽ സ്വവർഗ്ഗരതി നിന്ദ്യവും, നീചവും നികൃഷ്ടവും ഒപ്പം ക്രിമിനൽ കുറ്റവുമാണ്. സാമൂഹികവും, സാംസ്കാരികവും, സദാചാരപരവുമായ മൂല്യങ്ങൾ തകർത്തിടത്തു നിന്നുമാണ് ഇതിന്റെ ഉയിർത്തെഴുന്നേല്പ്. 4500 വർഷം മുമ്പ് ഈ പാപം കാരണം സോദോം, ഗോമോറാ രണ്ടു എന്നീ പട്ടണങ്ങളെ തന്നെ ദൈവം നശിപ്പിച്ചതായി വി. വേദപുസ്തകം വ്യക്തമാക്കുന്നു. ഉല്പ. 19:4-13. ലൈംഗിക വൈകൃതങ്ങളുടെ പട്ടികയിൽപ്പെടുന്ന ഒന്നാണിത്. പുരുഷൻ പുരുഷനോടുകൂടിയും സ്ത്രീ സ്ത്രീയോടുകൂടിയും സംഭോഗത്തിൽ ഏർപ്പെടുന്ന ഈ മാരകമായ പാപത്തിനെതിരെ അപ്പോസ്തോലനായ പൗലോസ് വ്യക്തമായ താക്കീത് നൽകുന്നു (1 തിമൊ. 1:9). സ്വവർഗ്ഗഭോഗം പ്രകൃതി വിരുദ്ധമാണ്. മൃഗങ്ങൾക്കിടയിലും ഇത് സർവ്വസാധാരണമാണ്. ആധുനിക സമൂഹം വളരെ അവജ്ഞയോടുകൂടിയാണ് ഇതിനെ വീക്ഷിക്കുന്നത്. മോശൈക ന്യായപ്രമാണവും ഇതിനെ ശപിച്ചു തള്ളുന്നു (ലേവ്യ. 18:22).

ഹോമോ സെക്ഷ്വാലിറ്റി എന്ന വാക്ക് പ്രചാരത്തിലായിട്ട് ഒരു നൂറ്റാണ്ടുകാലമേ ആയിട്ടുള്ളൂ. യഹൂദന്മാരുടെ ഇടയിൽ സ്വവർഗ്ഗഭോഗത്തെ വളരെ അവജ്ഞയോടുകൂടിയാണ് വീക്ഷിക്കുന്നത്. സ്വവർഗ്ഗ ഭോഗത്തിനു ഇന്നു സ്വീകാര്യതയുള്ള രാഷ്ട്രങ്ങളാണ് അമേരിക്ക, സ്കാൻഡിനേവിയൻ രാജ്യങ്ങൾ, നെതർലാൻഡ്, ജപ്പാൻ തുടങ്ങിയവ. ഇതിനെ ശക്തമായി എതിർക്കുന്ന രാജ്യങ്ങളിൽ പ്രധാനപ്പെട്ടവയാണ് ഇൻഡ്യ, റഷ്യ, ലാറ്റിൻ അമേരിക്ക തുടങ്ങിയവ.

ഭാരതത്തിൽ വിവാഹം പരിശുദ്ധ കർമ്മമാണ്. സ്ത്രീ-പുരുഷ ബന്ധത്തിന് പാവനമായ അടിത്തറയുണ്ട്. കുടുംബഭദ്രതയുടെ അടിസ്ഥാനകാരണവും ഈ പവിത്രബന്ധമാണ്. സ്വവർഗ്ഗരതി നിയമവിരുദ്ധമല്ലെന്ന ഡൽഹി ഹൈക്കോടതി വിധി പവിത്രമായ കുടുംബസങ്കല്പത്തിനേറ്റ തീരാകളങ്കമാണ്. ഹൈക്കോടതി വിധിയനുസരിച്ച് പ്രായപൂർത്തിയായ പെൺകുട്ടിയ്ക്ക് സ്വവർഗ്ഗരതി ക്രിമിനൽ കുറ്റമല്ല എന്നാണ് വിധിച്ചിരിക്കുന്നത്.

കൗമാരപ്രായത്തിൽ നിന്നും യൗവ്വനത്തിലേക്ക് പ്രവേശിക്കുന്ന പ്രായത്തിലാണ് സ്വവർഗ്ഗസ്നേഹം ഉടലെടുക്കുന്നത്. എതിർലിംഗത്തിൽപ്പെട്ടവരോടൊപ്പം സഹകരിക്കുന്നതിനുള്ള സാഹചര്യം നിഷേധിക്കപ്പെടുകയും തീക്ഷ്ണമായ ലൈംഗികാഭിനിവേശം അനുഭവിക്കുകയും ചെയ്യുമ്പോൾ സ്വവർഗ്ഗത്തിൽപ്പെട്ടവരുമായി വികാരം പങ്കുവെയ്ക്കുവാൻ തിടുക്കം കാണിക്കുന്നു.

ലൈംഗിക വേഴ്ചയ്ക്കുള്ള സാഹചര്യങ്ങൾ ലഭിക്കാതിരിക്കുന്ന പട്ടാളക്യാമ്പുകളിലും, ഹോസ്റ്റലുകളിലും, ജയിലുകളിലും വികാരശമനത്തിനായി സ്വവർഗ്ഗത്തിലുള്ള മറ്റ് കൂട്ടുകാരെ ഇതിനായി ഉപയോഗിക്കുന്നു. റാംഗിംഗ് സ്വവർഗ്ഗഭോഗത്തിന്റെ ഒരു വകഭേദമാണ്.

സ്വവർഗ്ഗഭോഗം തടയുന്നതിനായി ഹോസ്റ്റലുകളിൽ രണ്ടുപേരിലധികം ആൾക്കാരെ താമസിപ്പിക്കാറുണ്ടെങ്കിലും ഫലപ്രദമായി അതിനെ തടയുന്നതിന് ഇന്നുവരെ കഴിഞ്ഞിട്ടില്ല. ജീവിതപങ്കാളിയെ തൃപ്തിപ്പെടുത്തുവാൻ തനിക്കാവില്ല എന്നു കരുതുന്നവരാണ് സ്വവർഗ്ഗഭോഗത്തിൽ തൃപ്തി കണ്ടെത്തുന്നത്. വിവാഹശേഷം സ്വവർഗ്ഗഭോഗാസക്തി കാരണം ഇണയുമായി തെറ്റിപ്പിരിഞ്ഞവർ അനവധിയാണ്. സ്വവർഗ്ഗാനുരാഗത്തിന് അടിമകളായവരിൽ ലോകപ്രസിദ്ധരായവർവരെ ഈ പട്ടികയിലുണ്ട്. അരിസ്റ്റോട്ടിൽ, സോക്രട്ടീസ്, പ്ലേറ്റോ, സോഫോക്ലീസ്, ജൂലിയസ് സീസർ, ഷേക്സ്പിയർ, മൈക്കലാഞ്ചലോ, സാത്താന്റെ ആൾ രൂപമായി അവതരിച്ച പ്രശസ്ത പോപ്പ് ഗായകൻ മൈക്കിൾ ജാക്സൺ. ഇവിടെ പരാമർശിക്കപ്പെട്ടവർ തങ്ങളുടെ ഭാര്യമാരുമായി യാതൊരു ബന്ധവും സൗഹൃദവും ഉള്ളവരായിരുന്നില്ല.

യൗവ്വനത്തിന്റെ ചാപല്യമായി മാത്രം ഇതിനെ കാണുന്നത് ശരിയല്ല. ബാല്യകാലത്തെ വികലമായ വളർത്തലും മാനസീകമായ അപക്വതയും സ്നേഹരാഹിത്യവുമാണ് സ്വവർഗ്ഗാനുരാഗത്തിന് പ്രേരിപ്പിക്കുന്നത്. സ്വവർഗ്ഗഭോഗാസക്തർക്കായി മുൻപ് ബർലിൻ പട്ടണത്തിൽ രണ്ടായിരം പുരുഷന്മാരെ പാർപ്പിച്ചിരുന്നു. ആവശ്യക്കാർക്ക് പണം കൊടുത്താൽ ഇവരുടെ സേവനം ലഭിക്കുമായിരുന്നു.

ലൈംഗിക അധോമുഖത എന്നു വിശേഷിപ്പിക്കാറുള്ള സ്വവർഗ്ഗഭോഗം നിയമവിരുദ്ധമല്ലെന്ന ഹൈക്കോടതി വിധിപ്രകാരം ഇന്ത്യൻ പീനൽകോഡിന്റെ 377-ാം വകുപ്പു മൗലികാവകാശലംഘനം എന്ന നിലയ്ക്ക് ഭേദഗതി ചെയ്യണമെന്ന് നിർദ്ദേശിച്ചിരിക്കുന്നു. ഇന്ന് ഇന്ത്യയിൽ നിലവിലിരിക്കുന്ന നിയമപ്രകാരം രതി ബന്ധത്തിൽ ഏർപ്പെടാൻ പെൺകുട്ടിയ്ക്ക് 16 വയസ്സ് മതി. എന്നാൽ നിയമാനുസരണം വിവാഹബന്ധത്തിൽ ഏർപ്പെടാൻ 18 വയസ്സ് വേണം. സ്വന്തം സുഖം, സ്വന്തം സന്തോഷം അതുമാത്രമാണ് സ്വവർഗ്ഗാനുരാഗികളുടെ മുദ്രാവാക്യം. പ്രായപൂർത്തിയായ മകന് മറ്റൊരു മകനെയും, മകൾക്ക് ഒരു മകളെയും വിവാഹാലോചന നടത്തേണ്ടി വരുന്ന മാതാപിതാക്കളുടെ ദുർഗതി അതിവിദൂരത്തിലല്ലെന്ന് നിയമപീഠം വെളിപ്പെടുത്തുന്നു. □

കാഴ്ചപ്പാട്

പി. എം. ജേക്കബ് മെഴുവേലി

# ദൈവ മഹത്വം വിശ്വാസ സ്ഥിരതയിൽ കാണുന്നവർ

ദൈവത്തിലുള്ള വിശ്വാസ സ്ഥിരതയിൽ അത്ഭുതങ്ങൾ ദർശിക്കുന്ന ഒരു വലിയ പട്ടികയാണ് സുവിശേഷങ്ങളിൽ ആദ്യത്തേതെന്ന് വിശേഷിപ്പിക്കപ്പെടുന്ന വി. മർക്കോസിന്റെ അദ്ധ്യായങ്ങളിൽ നിറഞ്ഞ് നിൽക്കുന്നത്. ഇന്ന് ചെറിയ കാര്യങ്ങൾക്കുപോലും ജീവിതം ത്യജിക്കുന്ന യുവതലമുറയെ നോക്കി വേദന സഹിക്കുന്ന മാതാപിതാക്കൾക്ക് ഈ സുവിശേഷ സംഭവങ്ങൾ ആത്മധൈര്യം നൽകുന്നവയാണ്. യേശുവിന്റെ അത്ഭുത പ്രവർത്തികളിൽ അത്ഭുതം മാത്രമല്ല പ്രവർത്തിക്കപ്പെടുന്നത് ദൈവിശ്വാസത്തിൽ ഉറച്ചു നിൽക്കാൻ മനുഷ്യനെ പ്രേരിപ്പിക്കുക കൂടിയാണ്. വിശ്വാസരാഹിത്യമുള്ളയിടത്ത് ദൈവത്തിനുപോലും പ്രവർത്തിക്കാൻ കഴിയാത്തതും നാം ഈ വേദഭാഗങ്ങളിൽ കാണുന്നുണ്ട്. യേശു തന്റെ പിതൃനഗരത്തിൽ ചെല്ലുമ്പോഴുള്ള അനുഭവം ഉദാഹരണം (മർക്കോ. 6:5–6). യേശുവിലൂടെ അനേകം അതിശയങ്ങൾ നടക്കുന്നത് നസറേത്തിലുള്ളവർ അറിഞ്ഞിരുന്നു. എന്നാൽ തച്ചനായ യേശുവിനെ വീര്യപ്രവർത്തികൾ ചെയ്യുന്നവനായി അംഗീകരിക്കുവാൻ അവർക്ക് കഴിഞ്ഞില്ല. അതിനാൽ ചില രോഗികളെ സൗഖ്യമാക്കിയതല്ലാതെ വീര്യപ്രവർത്തി ഒന്നും ചെയ്യുവാൻ അവന് കഴിഞ്ഞില്ല. യേശുവിനെ അംഗീകരിയ്ക്കാത്ത (വിശ്വസിക്കാത്ത) വ്യക്തികളിൽ ഒന്നും പ്രവർത്തിക്കുവാൻ യേശുവിനും കഴിയില്ല. വിശ്വാസമാണ് അതിഭയങ്കരമാം വിധം നമ്മെ രൂപാന്തരപ്പെടുത്തുന്നത്. ആകയാൽ വിശ്വസിക്കാതെ ദൈവമഹത്വം ദൃശ്യമല്ല.

മരിച്ച ലാസറിനെക്കുറിച്ച് വിലപിക്കുന്ന സഹോദരിമാരെ നാം യോഹ. 11:40–ൽ കാണുന്നു. പുനരുദ്ധാനത്തെക്കുറിച്ചു പറയുന്ന യേശു ലാസറിന്റെ കല്ലറയുടെ കല്ല് നീക്കുവാൻ പറഞ്ഞപ്പോൾ സാദ്ധ്യതയില്ലായ്മയെ ചൂണ്ടിക്കാട്ടുന്ന മാർത്ത. യേശു പറഞ്ഞു 'വിശ്വസിച്ചാൽ നീ ദൈവത്തിന്റെ മഹത്വം കാണും'. അവർ കല്ല് നീക്കി. വിശ്വാസത്തിന്റെ അനുഭവം അവിടെ കാണുന്നു. വിശ്വാസം അനുസരണമാണ്. അവർ അനുസരിച്ചു. ലാസർ ജീവിച്ചു.

പന്ത്രണ്ട് സംവത്സരമായി രക്തസ്രാവം ബാധിച്ച സ്ത്രീ മുതലെല്ലാം വൈദ്യന്മാർക്ക് നൽകി. ഏറ്റം പരവശയായി തീർന്നവൾ. യേശുവിന് തന്നെ സൗഖ്യമാക്കുവാൻ കഴിയുമെന്നവൾ വിശ്വസിക്കുന്നു. അവൾക്ക് യേശുവിനെ സമീപിക്കുവാൻ ന്യായപ്രമാണപ്രകാരം യോഗ്യതയില്ല. അതിനാൽ യേശുപോലും അറിയാതെ പുരുഷാരത്തിനിടയിൽ അവൾ യേശുവിന്റെ വസ്ത്രത്തിന്റെ തൊങ്ങൽമാത്രം തൊട്ടു. അവൾക്ക് സൗഖ്യമായി എന്നാൽ അവളുടെ വിശ്വാസം വെളിപ്പെടുത്തേണ്ടതിന് അവളെ രഹസ്യമായി പോകുവാൻ അനുവദിക്കാതെ എന്നെ തൊട്ടതാർ എന്ന് യേശു അന്വേഷിക്കുന്നു. അവൾ അവന്റെ മുൻപിൽ മുട്ടുകുത്തി. യേശു പറഞ്ഞു : “നിന്റെ വിശ്വാസം നിന്നെ രക്ഷിച്ചിരിക്കുന്നു” (മർക്കോ. 5:34).

ദുരാത്മാവ് ബാധിച്ച മകനുമായി യേശുവിന്റെ അടുത്തു വന്ന മനുഷ്യൻ. യേശു പ്രാർത്ഥനയ്ക്കായി മലയിൽ പോയിരുന്നതിനാൽ ബാലനെ ശിഷ്യന്മാരുടെ അടുക്കൽ കൊണ്ടുവരുന്നു. ശിഷ്യന്മാർക്കാകട്ടെ അവനെ സൗഖ്യമാക്കുവാൻ കഴിഞ്ഞില്ല. യേശു മലയിൽ നിന്നിറങ്ങി വരുന്നു. ബാലനെയും കൊണ്ട് വന്ന മനുഷ്യൻ നിരാശയോടെ വിവരങ്ങൾ പ്രസ്താവിച്ചിട്ട് യേശുവിനോടു പറഞ്ഞു. “നിന്നാൽ വല്ലതും കഴിയുമെങ്കിൽ” യേശു ചോദിച്ചു: “കഴിയുമെന്നോ ? വിശ്വസിക്കുന്നവന് സകലവും കഴിയും” (മർക്കോ. 9:23). അവൻ യേശുവിന്റെ കരങ്ങളിൽ തന്നെയും മകനെയും സമർപ്പിച്ചു. ബാലൻ സൗഖ്യമായി. യേശുവിന് കഴിയുമെന്ന് അവൻ വിശ്വസിച്ചു. തന്റെ മകനെ അവന്റെ കരങ്ങളിൽ ഏൽപ്പിക്കുന്നു. അവിടെ ദൈവമഹത്വം ദർശിക്കുന്നു. മകളുടെ സൗഖ്യത്തിനായി യേശുവിനെ സമീപിച്ച പള്ളി പ്രമാണിയായ യായിറോസ്. അവൻ യേശുവിന്റെ അടുത്തു നിൽക്കുമ്പോൾ ഭവനത്തിൽ നിന്ന് വിവരം ലഭിച്ചു. ബാലൻ മരിച്ചുപോയി. ഇനി ഗുരുവിനെ അസഹ്യപ്പെടുത്തുന്നത് എന്തിന് ? മരിച്ചു കഴിഞ്ഞാൽ പിന്നെ യേശുവിന് ഒന്നും ചെയ്യുവാൻ കഴിയില്ല എന്നവർ കരുതി. എന്നാൽ യേശു യായിറോസിനോട് പറഞ്ഞു. ഭയപ്പെടേണ്ട വിശ്വസിക്ക. യായിറോസ് ധൈര്യവാനായി യേശുവിൽ ആശ്രയിച്ചു. (മർക്കോ. 5:36). യേശുവിന്റെ വാക്കനുസരിച്ച് യേശുവിനെയും കൂട്ടി തന്റെ ഭവനത്തിലേക്കു പോയി. ഫലമോ ബാലൻ ഉയർത്തെഴുന്നേറ്റു. അവിടെയും വിശ്വസിച്ചപ്പോൾ ദൈവമഹത്വം ദർശിച്ചു.

വിശ്വാസമാണ് ജീവിതത്തെ ധന്യമാക്കുന്നത് യേശുവിലുള്ള പൂർണ്ണമായ ആശ്രയമാണ് വിശ്വാസം. അങ്ങനെ പൂർണ്ണമായി ആശ്രയിച്ച് വിശ്വസിക്കുന്നവർ ജീവിതത്തിൽ ദൈവമഹത്വം ദർശിച്ച് അത്ഭുതപരതന്ത്രരായി തീരും. എന്നാൽ വിശ്വാസം എപ്പോഴും പരീക്ഷിക്കപ്പെടുന്ന ഒന്നാണെന്ന് കൂടി നാം അറിയണം. പരീക്ഷയെ അതിജീവിക്കുവാൻ കഴിയുമ്പോഴാണ് വിശ്വാസിക്ക് എല്ലാം അനുകൂലമായി പ്രവർത്തിക്കുന്നു എന്ന് ബോധ്യമാകുന്നത്. തൽക്കാലിക ക്ലേശം അതിബൃഹത്തും അനശ്വരവുമായ മഹത്വത്തിനുവേണ്ടി നമ്മെ സജ്ജമാക്കുന്നു. ദൈവത്തിന്റെ മഹത്വം കാണുവാൻ ക്ഷമയോടെ കാത്തിരിക്കുമെങ്കിൽ ദൈവത്തിനു നമ്മിൽ വൻകാര്യങ്ങൾ പ്രവർത്തിക്കുവാൻ കഴിയും. ☐

ഏവൻഗേലിയോന്യ ധ്യാനം

റവ. ഫാ. മാത്യു ഏബ്രഹാം കാരയ്ക്കൽ

# സുവിശേഷ ദർപ്പണം

**വാങ്ങിപ്പിന് ശേഷം നാലാം ഞായറാഴ്ച (സെപ്റ്റംബർ 6)**

**വേദഭാഗം : വി. മത്തായി 5:38–48**

**ആമുഖം**

യേശുവിന്റെ ഗിരിപ്രഭാഷണത്തിന്റെ ഭാഗമാണ് ഇന്നത്തെ വേദഭാഗം. സീനായി പർവ്വത്തിൽ മോശ മുഖാന്തിരം നൽകപ്പെട്ട കൽപ്പനയുടെ നിവൃത്തിയെന്നവണ്ണം വേറൊരു പർവ്വതശിഖരത്തിൽ വച്ചു പുതിയ മോശ (യേശു) പുതിയ കല്പനകളെ പുതിയ യിസ്രായേലിന് നൽകുകയാണ്. പരിവർത്തനത്തിനുള്ള ദൈവിക സുവാർത്തയുടെ പ്രഖ്യാപനമാണ് ഈ പർവ്വതപ്രസംഗം. സീനായി പ്രഖ്യാപനത്തിൽ നിന്നു വ്യത്യസ്ഥമായി പർവ്വത പ്രസംഗം ചില കല്പനകളുടെ ദാനം മാത്രമല്ല, മനുഷ്യന്റെ പ്രവൃത്തികൾക്ക് പ്രേരകമായിരിക്കുന്ന മനോഭാവത്തെ ശക്തീകരിക്കുക എന്ന ലക്ഷ്യവും ഈ പ്രസംഗങ്ങൾക്കുണ്ട്. ക്രിസ്തു നേതൃത്വം നൽകുന്ന പുതിയ യിസ്രായേലിന് ഉണ്ടായിരിക്കേണ്ട നാല് സൃഷ്ടിപരമായ ഗുണങ്ങൾ ഈ ഭാഗം വ്യക്തമാക്കുന്നു.

**1. ആത്മസംയമനം (Self control) പുതിയ യിസ്രായേലിന്റെ മുഖമുദ്ര.**

38–ാം വാക്യത്തിലെ പഴയനിയമ കൽപ്പനയുടെ പശ്ചാത്തലത്തിൽ യേശു പുതിയ യിസ്രായേലിനുണ്ടായിരിക്കേണ്ട ആത്മസംയമനത്തെ പഠിപ്പിക്കുന്നു (വാ. 39). സ്വയം സംയമനമില്ലാത്ത ഒരുവനും രക്ഷപെടുകയില്ലെന്ന് യേശു വ്യക്തമാക്കുന്നു. വികാരങ്ങളെയും ആഗ്രഹങ്ങളെയും നിയന്ത്രിക്കുവാൻ കഴിവില്ലാത്ത ഒരുവൻ മെരുക്കമില്ലാത്ത കുതിരയെപ്പോലെയായിരിക്കും. അതുകൊണ്ടു തന്നെ പ്രതികാര പ്രവർത്തികൾക്ക് പകരം ആത്മസംയമനം പാലിക്കുവാൻ ക്രിസ്തു കല്പിക്കുകയാണ്. പ്രതികാരം എന്ന വികാരത്തിനടിമപ്പെടാതെ ഒരു ചെകിട്ടത്തടിക്കുന്നവന് മറുവശവുംകൂടി കാണിച്ചുകൊടുക്കുക (വാ. 35) എന്ന സൃഷ്ടിപരമായ വിധത്തിൽ വികാരത്തെ പ്രയോജനപ്പെടുത്തുവാൻ യേശു പഠിപ്പിക്കുകയാണിവിടെ. ആത്മസംയമനത്തിനു വിധേയമായി ജീവിതത്തെ ലക്ഷ്യബോധമുള്ളവനാക്കിത്തീർക്കുന്നവനാണ് വിജയിയാകുന്നത്. “നീ നിന്റെ വികാരങ്ങളെ കടിഞ്ഞാണിടാതെയും നിന്റെ മനസാക്ഷിയെ അനുസരിക്കാതെയുമിരുന്നാൽ നീ നിന്റെ തന്നെ ഒരു ശത്രുവാണെന്ന് ഓർത്തുകൊള്ളണം.” എന്ന് ഖലീൽ ജിബ്രാൻ പറഞ്ഞിട്ടുണ്ട്. മഹാനായ അലക്സിസ് കാരൽ പറഞ്ഞിരിക്കുന്നത് ആന്തരിക സന്തോഷത്തിനും ജീവിതമഹത്വത്തിനും ആത്മസംയമനം അനിവാര്യമാണെന്നാണ്. പുതിയ യിസ്രായേലാകുന്ന സഭയും ആത്മസംയമനം എന്ന ശിക്ഷണത്തിന് വിധേയമാകണമെന്ന് ക്രിസ്തു കൽപ്പിക്കുന്നു.

**2. ക്ഷമ (forgiveness) പുതിയ യിസ്രായേലിന്റെ വ്യക്തിവൈശിഷ്ട്യം.**

വാക്യം 39, 40 സൂചിപ്പിക്കുന്നത് ക്ഷമയുടെ മനോഭാവങ്ങളാണ്. വിദ്വേഷം നമ്മുടെ ഇടയിൽ പരിപോഷിപ്പിച്ചാൽ നമ്മുടെ ആളത്വത്തെ സാരമായി ബാധിക്കുമെന്നതുകൊണ്ടുതന്നെ വിദ്വേഷവും വെറുപ്പും വെടിഞ്ഞ് ക്ഷമിക്കുവാൻ യേശു പഠിപ്പിക്കുകയാണ്. ദൈവം ദുഷ്ടന്മാർക്കും നല്ലവർക്കും മഴ പെയ്യിക്കുന്നവനും സൂര്യനെ ഉദിപ്പിക്കുന്നവനും (വാ. 45) എന്നു നമുക്ക് വിശ്വസിപ്പാൻ കഴിയുമ്പോൾ നമ്മുടെ ശത്രുക്കളെപ്പോലും സ്നേഹിപ്പാനും ക്ഷമിപ്പാനും നമുക്കു കഴിയും. ഇതരനെ ആയിരിക്കുന്ന അവസ്ഥയിൽ അംഗീകരിക്കുവാനുള്ള മനസ്സാണ് ക്ഷമ. “ശക്തന്മാർക്കു മാത്രമേ ക്ഷമിക്കുവാൻ കഴിയുകയുള്ളൂ. ബലഹീനന്മാമാർക്ക് അത് അസാധ്യം” എന്ന് ഗാന്ധിജി പറഞ്ഞിട്ടുണ്ട്. ക്ഷമ ദൈവകൃപയാൽ മാത്രം ഒരുവനു ലഭ്യമാകുന്ന ഒരു സിദ്ധിയാണ്. ദൈവകൃപയിലാശ്രയിച്ച് ക്ഷമിക്കുന്ന മനോഭാവമുള്ളവരായിത്തീരുവാൻ യേശു ഉദ്ബോധിപ്പിക്കുന്നു.

**3. മനഃസ്സാക്ഷിയെ (conscience) മനസ്സിലാക്കി പ്രവർത്തിക്കുക.**

41, 42 വാക്യങ്ങൾ മനഃസാക്ഷിക്ക് വിപരീതനായി പ്രവർത്തിക്കരുതെന്ന് മുന്നറിയിപ്പ് നൽകുന്നു. മനുഷ്യനിലുള്ള ദൈവസാന്നിദ്ധ്യമാണ് മനഃസാക്ഷി. അത് ആത്മാവിന്റെ ശബ്ദമാണ്. വികാരം ശരീരത്തിന്റെ ഭാഷയായിരിക്കുന്നതുപോലെ മനഃസാക്ഷി അന്തഃകരണവുമാണ്. അവ നിരന്തരം പോരാട്ടത്തിലുമാകാം. പൗലോസ് അപ്പോസ്തോലൻ പറയുന്നുണ്ട്, “നന്മ ചെയ്യണമെന്നെനിക്കാഗ്രഹമുണ്ടെങ്കിലും ഇച്ഛിക്കാത്ത തിന്മയത്രെ പ്രവർത്തിക്കുന്നത്” (റോമ. 7:18,19). നന്മയും മനഃസാക്ഷിയും അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു. ഓരോ മനുഷ്യന്റെ അന്തരംഗത്തിൽ എഴുത്തപ്പെട്ട നിയമത്തിനനുസരിച്ച് പ്രവർത്തിക്കുവാൻ കഴിയുമ്പോഴാണ് മനഃസാക്ഷി അനുസരിച്ച് പ്രവർത്തിച്ചു എന്ന് പറയുവാൻ കഴിയുന്നത്. ‘അതു ചെയ്ക’, ‘അതു ചെയ്യരുത്’ എന്ന ശബ്ദം മനുഷ്യമനസ്സിൽ മന്ത്രിക്കുന്ന എന്നതല്ലോ മനഃസാക്ഷി. ദൈവം മനുഷ്യഹൃദയത്തിൽ എഴുതിയ നിയമത്തിനു വിരുദ്ധമായി ജീവിക്കുമ്പോൾ അതു മനഃസാക്ഷിക്കു വിരുദ്ധവും ന്യായവിധിക്ക് വിധേയപ്പെടുന്നതുമായി വ്യാഖ്യാനിക്കപ്പെടുന്നു. മനഃസാക്ഷി മനുഷ്യന്റെ രഹസ്യമായ വിശുദ്ധയാഗപീഠമാണ്. അവിടെ ദൈവവും മനുഷ്യനും മാത്രമായി ബന്ധപ്പെടേണ്ട വിശുദ്ധ സ്ഥാനമാണ്. ദൈവത്തെ സ്നേഹിക്കുക, അയൽക്കാരനെ കരുതുക എന്ന ദൈവിക പ്രമാണം അടിസ്ഥാനപ്ര

മാണം അടിസ്ഥാനമാക്കി ഒരുവൻ എടുക്കേണ്ട തീരുമാനമാണ് അവിടെ ഉണ്ടാകേണ്ടത്. അവിടെ ദൈവത്തോടും നാം കടപ്പെട്ടിരിക്കുന്നു. മുഖ സ്തുതി പറയാത്ത ഒരേയൊരു കണ്ണാടിയാണ് മനഃസാക്ഷി എന്നു പറയാറുണ്ട്. മനഃശാന്തി നൽകുന്ന ഏക ഔഷധവുമാണ്.

**4. സൃഷ്ടിപരമായ സ്നേഹം (creative love) പുതിയ യിസ്രായേലിന്റെ പ്രധാന ലക്ഷണം.**

വാക്യം 43 മുതൽ 48 വരെ സൃഷ്ടിപരമായ സ്നേഹത്തിന്റെ ആവശ്യകതയെ യേശു വെളിപ്പെടുത്തുന്നു. നീതികെട്ടവരെയും നീതിമാന്മാരെയും സ്നേഹിക്കുന്ന സ്നേഹമാണ് സൃഷ്ടിപരമായ സ്നേഹം. ദൈവത്തിന്റെ സ്നേഹം സൃഷ്ടിപരമായ സ്നേഹമാണെന്നും യേശു വ്യക്തമാക്കുന്നു. (ചുങ്കക്കാർ, പാപികൾ, വേശ്യാസ്ത്രീകൾ, തിരസ്കൃതർ ഇവരെ ക്രിസ്തു സ്നേഹിച്ചു) ശത്രുക്കളെയും ഉപദ്രവിക്കുന്നവരെയും സ്നേഹിക്കുകവഴി ദൈവത്തിന്റെ സൃഷ്ടിപരമായ സ്നേഹത്തിൽ പങ്കുകാരാവുകയാണ്. മനുഷ്യന്റെ ധാർമ്മികപരമായ ജീവിതത്തെക്കാളപ്പുറമായി ദൈവസ്നേഹം മനുഷ്യനിൽക്കൂടെ വെളിപ്പെടുമ്പോഴുണ്ടാകുന്ന മനുഷ്യാനുതാപത്തിന്റെ സൃഷ്ടിപരമായ മാനമാണ് ക്രിസ്തു ഇവിടെ പഠിപ്പിക്കുന്നത്. ദുഷ്ടരെയും ഉപദ്രവിക്കുന്നവരെയും സ്നേഹിക്കുക വഴി അവരെ അനുതാപത്തിലേക്കും ജീവിതവ്യതിയാനത്തിലേക്കും നയിക്കുവാൻ കഴിയും.

**ഉപസംഹാരം**

ചില കല്പനകളുടെ ആചരണത്തേക്കാളപ്പുറമായി പരിവർത്തനത്തിന്റെയും സൃഷ്ടിപരമായ സ്നേഹത്തിന്റെയും അന്തരീക്ഷത്തിലേക്കുള്ള ക്ഷണമാണ് ഈ ഭാഗത്ത് കാണുവാൻ കഴിയുന്നത്. ധാർമ്മിക ജീവിതത്തിനുള്ള പ്രബോധനത്തേക്കാൾ മനുഷ്യൻ അനുതപിച്ചു മാനസാന്തരപ്പെടുമ്പോഴുണ്ടാകുന്ന വ്യതിയാനത്തെപ്പറ്റിയുള്ള സുവാർത്തയാണ് പർവ്വതപ്രസംഗത്തിലൂടനീളമുള്ളത്.

**വാങ്ങിപ്പിനുശേഷം അഞ്ചാം ഞായറാഴ്ച (സെപ്റ്റം. 13)**

**വേദഭാഗം : വി. ലൂക്കോസ് 11:33-41)**

**ആമുഖം :-** ഏതു മനുഷ്യനെയും പ്രകാശിപ്പിക്കുന്ന സത്യവെളിച്ചമായ ക്രിസ്തു (യോഹ. 1:9) വിൽ നിന്നും പ്രകാശം സ്വീകരിച്ചവർ അതു മറച്ചുവയ്ക്കാതെ മറ്റുള്ളവർക്ക് പ്രദാനം ചെയ്യണമെന്ന് യേശു പഠിപ്പിക്കുന്ന വേദഭാഗമാണിത്. അതോടൊപ്പം തന്നെ സമ്പൂർണ്ണ വിശുദ്ധീകരണമാണ് യഥാർത്ഥ മതജീവിതമെന്നും പരീശന്മാരെ ശാസിച്ചുകൊണ്ട് യേശു വ്യക്തമാക്കുന്നു.

**1. കണ്ണില്ലാത്തവന് കണ്ണാവുക വാ. 33-36).**

മനുഷ്യർ, ലോകത്തിന്റെ പ്രകാശമാകുന്ന യേശുവിൽ നിന്ന് വെളിച്ചം സ്വീകരിച്ച് മറ്റുള്ളവർക്കായി ഫലം പുറപ്പെടുവിക്കണമെന്ന ആശയമാണ് ഈ ഭാഗം വ്യക്തനാക്കുന്നത്. പ്രകാശം കൊളുത്തിയ വിളക്ക് ഉപയോഗിക്കുന്നില്ലെങ്കിൽ ആ വിളക്കുകൊണ്ട് യാതൊരു പ്രയോജനവുമില്ല. വെളിച്ചം ഇരുളാകാതെ ക്രിസ്തുവിൽ നിന്ന് ലഭിച്ച ദൈവീകപ്രകാശം ഒരു ജ്വാലയായി വിശ്വാസിയുടെ ജീവിതത്തിന്റെ എല്ലാ തുറകളിലും പ്രയോജനപ്പെടുത്തണം. പ്രധാനമായും പ്രകാശമില്ലാത്തവനു പ്രകാശമാവുക (കണ്ണില്ലാത്തവനു കണ്ണാവുക) എന്നതാണ് ഒരു വിശ്വാസിയുടെ ദൗത്യം. എന്നാൽ ഉൾക്കണ്ണുകൊണ്ടു കാണുന്നവനു മാത്രമേ കണ്ണില്ലാത്തവനു കണ്ണായി ത്തീരുവാൻ കഴിയുകയുള്ളൂ. "ശാരീരിക കണ്ണുകൾകൊണ്ട് കാണുന്നതിനേക്കാൾ ഉൾക്കണ്ണുകൊണ്ട് കാണുന്നവനാണ് ദാർശനികൻ'' എന്ന് മഹാനായ ഓസ്ക്കാർ വൈൽഡ് പറഞ്ഞിരിക്കുന്നത്. നമ്മിലുള്ള യേശുവിന്റെ ദീപത്തിന്റെ പ്രകാശം നാം മറ്റുള്ളവരുടെ പ്രയോജനത്തിനായി വിട്ടുകൊടുക്കണം.

കണ്ണുണ്ടെങ്കിലും ഒന്നും കാണാത്തവരുണ്ട്. 'നോക്കും', എന്നാൽ 'കാണുകയില്ല' ദർശനം കണ്ടിട്ടുള്ളവർ സാധാരണ കാര്യങ്ങളിൽ അസാധാരണത്വം ദർശിച്ചവരാണ്. ആപ്പിൾ മരത്തിൽ നിന്ന് ആപ്പിൾ താഴേക്ക് വീണപ്പോൾ ഐസക് ന്യൂട്ടൺ 'എന്തുകൊണ്ട്?' എന്ന ചോദ്യം ചോദിച്ചു തുടങ്ങി. തന്മൂലം അദ്ദേഹം ഭുഗുരുത്വശക്തി കണ്ടുപിടിച്ചു. പാത്രത്തിൽ വെള്ളം തിളയ്ക്കുന്നതുകണ്ട് ആവികൊണ്ടാണെന്ന് മനസ്സിലാക്കി ആവി എൻജിൻ ജയിംസ് വാട്സ് കണ്ടുപിടിച്ചതും ഈ കാഴ്ചയുടെ ഫലമായിരുന്നു. അതുപോലെ മറ്റുള്ളവരുടെ ആവശ്യങ്ങളെ കാണുവാൻ നമുക്ക് കഴിയുമ്പോൾ മറ്റുള്ളവർക്ക് കണ്ണുകൾ ആയിരിപ്പാൻ നമുക്ക് കഴിയും. യേശു തന്റെ ഉൾക്കണ്ണുകളിൽ കൂടി ദർശിച്ച് മറ്റുള്ളവരുടെ ആവശ്യങ്ങളിലേക്ക് കാരുണ്യത്തോടെ ഇറങ്ങിവന്ന സന്ദർഭങ്ങൾ അനവധിയാണ്. രോഗികളെയും, പിശാചുബാധിതരെയും, ദുഃഖിതരെയും, വിശക്കുന്നവരെയും ഒക്കെ കണ്ടപ്പോൾ യേശുവിന്റെ ഉൾക്കണ്ണുകൾ തുറന്ന് കാരുണ്യത്തിന്റെ മുത്തുകൾ അവരുടെ മേൽ ചാർത്തി. ക്രിസ്തുവിൽ നിന്ന് ലഭിച്ച വെളിച്ചത്തെ ജാഗ്രതയോടെ കാത്തുസൂക്ഷിക്കണമെന്നും ക്രിസ്തു പഠിപ്പിക്കുന്നു (വാ. 26). എങ്കിൽ മാത്രമേ വിളക്കോടുകൂടെ എണ്ണ കരുതിയ ബുദ്ധിയുള്ള കന്യകമാർക്ക് സദൃശ്യമാകുവാൻ കഴിയുകയുള്ളൂ. നിരാശാഭരിതമായി കരിന്തിരി കത്തി നിൽക്കുന്ന ആയിരമായിരം ഹൃദയങ്ങൾക്ക് സ്നേഹംമൂലം ഓജസ്സും പ്രകാശവും ശക്തിയും ലഭിക്കുവാൻ ഇട വരട്ടെ എന്നതായിരിക്കണം നമ്മുടെ പ്രാർത്ഥന. "ശോകമോലും മനസ്സുകൾക്കുഴിയിൽ മോദമേകാൻ കഴിയുകിൽ ഭാഗ്യമായ്" എന്ന കവിവാക്യം എപ്പോഴും ഓർത്തിരിക്കേണ്ടതാവശ്യമാണ്. ഒരു ദീപത്തിൽ നിന്ന് ആയിരം ദീപങ്ങൾ കത്തിച്ചാലും ആദ്യത്തെ ദീപം ലവലേശം ഭംഗമില്ലാതെ നില കൊള്ളും അതുകൊണ്ടുതന്നെ ലഭിച്ച ദീപങ്ങൾ നിരന്തരം കത്തുവാൻ ഇടയാകണം. ആന്തരീക

കണ്ണുകൾ പ്രകാശമായാൽ ലോകത്തെ പ്രകാശിപ്പിക്കുക മാത്രമല്ല മനുഷ്യാത്മാവ് തിന്മയിൽ രസിക്കാത, അധർമ്മത്തിനു ദൃഷ്ടിവയ്ക്കാതെ, അവിശ്വാസത്തിൽ ഇരുട്ടാകാതെ ക്രിസ്തുവിൽ പരിലസിച്ച് വെളിച്ചത്തിന്റെ മക്കളായിത്തീരുവാനും കഴിയും.

**2. സമ്പൂർണ്ണ ഹൃദയത്തോടെയുള്ള ആത്മദാനത്തിന്റെ അനിവാര്യത.**

വാക്യം 37 മുതൽ 41 വരെ പരീശന്മാരുടെ കപടഭക്തിയെ യേശു വിമർശിക്കുന്ന ഭാഗങ്ങളാണ്. മനുഷ്യനുണ്ടായിരിക്കേണ്ട യഥാർത്ഥ കാഴ്ചയെക്കുറിച്ചും (ഉൾക്കാഴ്ച) ആന്തരീകശുദ്ധിയെക്കുറിച്ചും പഠിപ്പിച്ചുകൊണ്ടിരിക്കുമ്പോഴാണ് ഒരു പരീശൻ ഭക്ഷണത്തിനായി യേശുവിനെ വിളിക്കുന്നത്. യഹൂദൻമാർ യേശുവിനെ വിമർശിക്കുന്നതിനു കാരണം യേശു ഭക്ഷണം കഴിക്കുന്നതിനു മുൻപ് കൈകാലുകൾ കഴുകിയില്ലെന്നതായിരുന്നു. ഭക്ഷണത്തിനുമുമ്പ് കൈകാലുകൾ കഴുകുകയെന്നത് യഹൂദന്മാരുടെ ആചാരമായിരുന്നു. ശുചിത്വത്തിന്റെ അടിസ്ഥാനത്തിൽ തുടങ്ങിയ ഈ പ്രവൃത്തി ക്രമേണ ഒരു മതപരമായ ചടങ്ങായിത്തീർന്നു. കൈകാലുകൾ ഭക്ഷണത്തിനു മുൻപ് കഴുകാതിരുന്നത് മതപരമായ ഒരു പാപം എന്ന് യഹൂദന്മാർ വിവക്ഷിച്ച് യേശുവിനെ വിമർശിക്കുകയാണ്. എന്നാൽ യഥാർത്ഥ പാപം (അശുദ്ധി) ഹൃദയങ്ങളിലെ നിഗൂഢതകളിലാണ് എന്ന് യേശു യഹൂദന്മാരുടെ മതശക്തി അടിസ്ഥാനമാക്കി വ്യക്തമാക്കുന്നു. ഹൃദയത്തെ അശുദ്ധമാക്കുന്ന പാപപ്രവൃത്തികളെ ഗണ്യമാക്കാതെ കേവലം പുറമെയുള്ള ശരീരത്തെ അശുദ്ധമാക്കുന്ന പ്രവർത്തികൾക്ക് മാത്രം പ്രാധാന്യം കൊടുക്കുന്ന യഹൂദന്മാരുടെ കപടഭക്തിയെ യേശു വിമർശിക്കുകയാണ് (വാ. 39). ശരീരം വെള്ളത്തിൽ കഴുകുന്നതുമൂലം ശാരീരിക മാലിന്യങ്ങൾ നീങ്ങുമെങ്കിലും ഹൃദയശുദ്ധീകരണത്തിന് അത് ഉതകുന്നില്ല എന്ന് യേശു പഠിപ്പിക്കുന്നു.

സൃഷ്ടാവായ ദൈവം ആവശ്യപ്പെടുന്നത് മനുഷ്യന്റെ സമ്പൂർണ്ണ വിശുദ്ധിയാണ്. 'ദാനം ചെയ്യുക' (വാ. 41) എന്ന രഹസ്യാത്മക പ്രയോഗത്തിനുപകരം മത്തായി 23:26 ലെ സമാന്തരഭാഗത്തു 'ശുചിയാക്കുക' (വെടിപ്പാക്കുക) എന്നാണ് രേഖപ്പെടുത്തിയിരിക്കുന്നത്. ഇത് കൂടുതൽ വ്യക്തമാണെങ്കിലും 'ദാനം ചെയ്ക' എന്ന ലൂക്കോസിന്റെ പാഠഭേദമാകാം കൂടുതൽ ശരിയായിട്ടുള്ളത്. കാരണം യഹൂദന്മാരുടെ ഹൃദയമാലിന്യത്തിനുള്ള ഹേതു അഹംപരതയാണെന്നുള്ള യേശുവിന്റെ അന്തരംഗം ലൂക്കോസിവിടെ വ്യക്തമാക്കുകയാണ്. അതുകൊണ്ടുതന്നെ ഹൃദയത്തെ അശുദ്ധമാക്കുന്ന അഹംപരതയെ വെടിയത്തക്കവണ്ണം അവർ സമ്പൂർണ്ണ ഹൃദയത്തോടെ ആത്മദാനം നടത്തണമെന്ന് യേശു വ്യക്തമാക്കുകയാണ്.

**ഉപസംഹാരം**

ക്രിസ്തുവിൽ നിന്ന് പ്രാപിച്ച കാഴ്ചയെ (വെളിച്ചത്തെ) ലോകത്തിന് പ്രദാനം ചെയ്യത്തക്കവണ്ണം ശരീരവും മനസ്സും ആത്മാവും ശുദ്ധിയുള്ളതായിത്തീരുവാൻ ഉൾക്കാഴ്യുള്ളവരായിരിക്കണമെന്ന് യേശു പഠിപ്പിക്കുന്നു. മതജീവിതം ബാഹ്യകർമ്മങ്ങൾക്കു മാത്രമുള്ളതാകരുത്. നാം എന്തു ചെയ്യുന്നു എന്നതല്ല, ദൈവത്തോടുള്ള സ്നേഹത്തിൽ നാം എന്തു ചെയ്യുന്നു എന്നതാണ് പ്രധാനം. കേവലം മതാനുഷ്ഠാനങ്ങൾ മാത്രം നടത്തി ഹൃദയത്തിൽ അഹംപരതയുടെ ഭാവങ്ങളായ അഹങ്കാരവും, നിഗളവും, അസൂയയും വച്ചുപുലർത്തുന്നവർ സമ്പൂർണ്ണ ഹൃദയത്തോടെ ആത്മദാനം നടത്തണം. "ഒരുവന്റെ മതവ്രതാനുഷ്ഠാനങ്ങൾ അവനെ ബലഹീനനും രോഗിയുമാക്കിയാൽ (ശാരീരിക – ആത്മിക ബലഹീനത) ആ മതത്തിന് ലോകത്തെ സൗഖ്യമാക്കുക അസാധ്യം"എന്നാണ് മഹാനായ ഫിലിപ്പ് ബ്രൂക്സ് അഭിപ്രായപ്പെട്ടിരിക്കുന്നത്. ചൈതന്യം നഷ്ടപ്പെട്ട മതജീവിതം കൊണ്ട് യാതൊരു പ്രയോജനവുമില്ല.

**സ്ലീബാപ്പെരുന്നാളിനു ശേഷം ഒന്നാം ഞായറാഴ്ച സെപ്റ്റംബർ 20**

**വേദഭാഗം വി മാർക്കോസ് 13:28–37**

**ആമുഖം**

യേശു ഒലിവു മലയിൽ ദേവാലയത്തിനു നേരെ ഇരിക്കുമ്പോൾ പത്രോസും യാക്കോബും യോഹന്നാനും അന്ത്രയോസും സ്വകാര്യമായി ലോകാവസാനത്തെക്കുറിച്ച് ചോദിക്കുന്നു. (13:3) ലോകസമാധാനത്തിന്റെ സമയം എപ്പോഴാണ്, അതിന്റെ അടയാളങ്ങളും ലക്ഷണങ്ങളും എന്തെല്ലാമാണെന്നായിരുന്നു ശിഷ്യന്മാരുടെ സംശയം. തന്റെ രണ്ടാമത്തെ വരവിന്റെ അടയാളങ്ങൾ വിവരിച്ച ശേഷം വരവിന്റെ ലക്ഷണങ്ങൾ മനസ്സിലാക്കുന്നതിന് ഒരു ഉപാധിയായിട്ടാണ് അത്തിയുടെ ഉപമ പഠിപ്പിക്കുന്നത്. ലോകാവസാനത്തെക്കുറിച്ചുള്ള യേശുവിന്റെ പ്രഭാഷണങ്ങളിൽ മൂന്ന് പ്രത്യേകതകൾ കാണാം.

a. ഭാവിയെപ്പറ്റിയുള്ള കൃത്യമായ കാലഗണന തന്റെ പരിമിതിക്കതീതമാണെന്നുള്ള സമ്മതം (വാ . 32)
b. ഏതെങ്കിലും ദർശനത്തെക്കുറിച്ച് യേശു യാതൊന്നും സൂചിപ്പിക്കുന്നില്ല.
c. തെറ്റായ നേതൃത്വത്തെ ഒഴിവാക്കത്തക്കവണ്ണം ജാഗ്രത പാലിക്കുവാൻ ആവർത്തിച്ചുള്ള ആഹ്വാനം (വാ. 5–7, 9, 21–23). എന്നാൽ ലോകാവസാനം മുന്നിൽക്കണ്ട് ജീവിതത്തെ ക്രമീകരിക്കുവാനുള്ള മൂന്ന് നിർദ്ദേശങ്ങൾ ഈ ഭാഗത്ത് യേശു നൽകുന്നുണ്ട്.

**1. സൂക്ഷിച്ചുകൊൾക (Beware)**

'സൂക്ഷിച്ചുകൊൾക' എന്ന മുന്നറിയിപ്പ് പ്രധാനമായും കള്ള ക്രിസ്തുക്കളെയും കള്ള പ്രവാചകന്മാരെയും ലക്ഷ്യമാക്കിയുള്ളതാണ്. (വാ. 21–23). യഥാർത്ഥ ക്രിസ്തു വിശ്വാസത്തിൽ നിന്ന് വ്യതിചലിപ്പിക്കുവാൻ തക്കവണ്ണം കള്ള ഉപദേഷ്ടാക്ക

ന്മാർ കടന്നുവരുമെന്നതിനാൽ സ്വയം സൂക്ഷിച്ചു കൊള്ളുവാൻ യേശു പഠിപ്പിക്കുകയാണിവിടെ. ക്രിസ്തു- വിശ്വാസത്തെ സൂക്ഷിക്കുക അഥവാ യഥാർത്ഥക്രിസ്തുവിശ്വാസത്തിൽ നിലനിൽക്കുക ലളിതമായ കാര്യമല്ല. ഒരുവന്റെ വലിയ വിശ്വാസം എന്നതിനുപരി വലിയ ദൈവത്തെ വിശ്വസിക്കുവാൻ പഠിക്കുകയാണ് യഥാർത്ഥ വിശ്വാസം. ദൈവത്തെ ഉപയോഗിക്കുന്നതിൽ വിദഗ്ദരാണ് ഇന്ന് വിശ്വാസികൾ പലരും. എന്നാൽ ദൈവത്താൽ ഉപയോഗിക്കപ്പെടുന്നതാണ് യഥാർത്ഥ വിശ്വാസം. യഥാർത്ഥ ദൈവത്തിന്റെ പിടിയിൽ നിന്നും മനുഷ്യൻ അകന്നു പോയാൽ അവൻ പകുതി ദൈവങ്ങളുടെ പുറകെ പോകും. അവയാണ് കാര്യസാധ്യത്തിന്റെ ദൈവങ്ങൾ എന്ന് ഡോ. സ്റ്റാൻലി ജോൺസ് പറഞ്ഞിട്ടുണ്ട്. വിശ്വാസ വിപരീതത്തിലും ആൾ ദൈവങ്ങളിലും അടിമപ്പെടാതെ യഥാർത്ഥ ദൈവ വിശ്വാസത്തെ സൂക്ഷിക്കുകയെന്നത് ഒരുതരം സാഹസികത തന്നെയാണ്.

**2. ഉണർന്നിരിക്കുക (Keep Alert)**

ഈ വേദഭാഗത്ത് മൂന്നു പ്രാവശ്യം യേശു ഉണർന്നിരിപ്പിൻ എന്ന് കല്പിക്കുന്നുണ്ട്. ഉണർവിന്റെ ആവശ്യകതയും വ്യാപ്തിയുമാണ്. 'ഉണർന്നിരിപ്പിൻ' എന്നുള്ള ആവർത്തിച്ചുള്ള യേശുവിന്റെ നിർദ്ദേശം വ്യക്തമാക്കുന്നത്. താലന്തുകൾ ഭംഗിയായി വിനിയോഗിക്കുന്ന, ഏൽപ്പിച്ച ദൗത്യങ്ങൾ മുടക്കം കൂടാതെ ചെയ്തു തീർക്കുന്ന വിശ്വസ്തരായ ദാസന്മാരായി ഉണർന്നിരിക്കണമെന്ന് യേശു പഠിപ്പിക്കുന്നു. യജമാനന്റെ വരവ് എപ്പോഴാണെന്ന് അറിയായ്കകൊണ്ട് ജാഗ്രതയോടെ വേല ചെയ്യണമെന്നും ക്രിസ്തു നിർദ്ദേശിക്കുന്നു. ക്രിസ്തീയ വിശ്വാസി എപ്പോഴും ഒരുക്കമുള്ളവളായിരിക്കണം. പോർക്കളത്തിൽ ഏതു നേരത്തും ഒരുങ്ങിയിരിക്കുന്ന ഉണർവ്വുള്ള ഒരുവനോടാണ് പൗലോസ് ശ്ലീഹാ വിശ്വാസിയെ ഉപമിച്ചിരിക്കുന്നത്. ഒരു പരദേശി എന്ന നിലയിൽ എപ്പോഴും കൂടാര മാറ്റി അടിക്കുവാൻ ഒരുങ്ങിയിരിക്കേണ്ടതാണ് (തീത്തോസ് 3: 1–2). ദൈവത്തെ എതിരേല്ക്കാൻ എപ്പോഴും ഉണർവ്വുള്ളവരായിരിക്കുകയെന്നതാണ് വിശ്വാസിയുടെ ധർമ്മം (ആമോസ് 4:12). നാളും നാഴികയും അറിയാത്തതുകൊണ്ട് ഉണർന്നിരിക്കണം. സഭ എന്ന മണവാട്ടിയെ ഉണർവ്വുള്ളവളായിട്ടാണ് (ഒരുങ്ങിയിരിക്കുന്നവൾ) വെളിപാടിൽ ചിത്രീകരിച്ചിരിക്കുന്നത് (വെളി. 19:7). യജമാനന്റെ മടങ്ങിവരവിനു ഉണർന്നിരിക്കുന്ന ദാസൻ ചില കാര്യങ്ങളിൽ ജാഗ്രതയുള്ളവനായിരിക്കണം.

(a) യജമാനന്റെ സമ്പത്തും അധികാരവും ചെറുതും വലുതുമായ ദാസന്മാരെ ഏല്പിച്ചത് (വാ. 34).

ദൈവം നൽകിയ സമ്പത്തും അധികാരവും ചെറുതും വലുതുമായ സകലവും ദൈവത്തിന്റെ വകയാണ്. കാര്യവിചാരകത്വത്തിനായി നമ്മെ ഏൽപ്പിച്ചുവെന്നുമാത്രം. എല്ലാത്തിന്റെയും ഉടമസ്ഥാവകാശം ദൈവത്തിനാണ്.

(b) യജമാനനാണ് ഇത് വിഭാഗിച്ചുതന്നത് (വാ. 34). വാ. 34-ൽ 'അവസാനം അതതുവേലയും നൽകി യെന്നത് സൂചിപ്പിക്കുന്നത് യജമാനൻ ദാസന്മാർക്ക് നൽകിയ സമ്പത്തിന്റെയും അടിസ്ഥാനത്തിലുള്ള വേലകളാണ്. യജമാനൻ അവനവന്റെ പ്രാപ്തിക്കനുസരിച്ചാണ് നൽകിയത് (മത്താ. 25:15). ലഭിക്കുന്ന താലന്ത് ദൈവം തന്റെ ജ്ഞാനത്തിൽ അളന്നു നൽകിയതാണെന്നുള്ള ബോധം നമുക്ക് തൃപ്തി നൽകും.

(c) യജമാനൻ നമ്മെ വിശ്വസിച്ച് ഏല്പിച്ചതാണ് ഈ താലന്തുകൾ (വേലകൾ).

സമ്പത്തും അധികാരവും അതതു വേലകളും നൽകി യജമാനൻ ദാസന്മാരെ വിശ്വസിച്ച് യാത്ര പുറപ്പെട്ടു. യജമാനൻ നമ്മിൽ അർപ്പിച്ചിരിക്കുന്ന ഈ വിശ്വാസത്തെ ജാഗ്രതയോടെ പാലിക്കുവാൻ കഴിയണം.

(d) വിശ്വസിച്ച് ഏൽപ്പിച്ചവയ്ക്ക് കണക്ക് ബോധിപ്പിണ്ടേവരാണ്.

36-ാം വാക്യം കണക്ക് ബോധിപ്പിക്കേണ്ടതിന്റെ ആവശ്യകതയും സൂചിപ്പിക്കുന്നു. കണക്കു ബോധിപ്പിക്കുവാൻ എപ്പോഴും ഉണർവ്വുള്ളവരായിരിക്കണം.

**3. പ്രാർത്ഥിക്കുക (Be prayerful)**

എപ്പോഴും ഉണർന്നിരിക്കുവാൻ പ്രാർത്ഥന ആവശ്യമാണ്. ഗത്സെമന തോട്ടത്തിൽ യേശു പ്രാർത്ഥിപ്പാൻ പോയപ്പോൾ ശിഷ്യന്മാർക്ക് ക്രിസ്തുവിനോടുകൂടി പ്രാർത്ഥനയിൽ ചെലവഴിച്ചില്ല. തന്മൂലം ഉറക്കം അവരെ പിടികൂടി. പ്രാർത്ഥനയില്ലാത്തവർക്ക് ഉണർന്നിരിക്കുവാൻ കഴിയുകയില്ല. ജീവിതത്തിന്റെ വിവിധ വളർച്ചയിൽ പ്രാർത്ഥന അനിവാര്യമാണ്. "പ്രാർത്ഥന എന്നത് ശൈശവത്തിലെ ഉത്സാഹവും യൗവ്വനത്തിലെ ആശ്രയവും, വാർദ്ധക്യത്തിലെ സമാധാനവുമാകുന്നു" എന്ന് പരിശുദ്ധ പരുമല തിരുമേനി പറഞ്ഞത് ഈ ആശയത്തിന്റെ അടിസ്ഥാനത്തിലാണ്. 'പ്രാർത്ഥന സ്വർഗ്ഗത്തിലേക്ക് പറക്കാനുള്ള ചിറകും, ധ്യാനം ദൈവത്തെ കാണാനുള്ള കണ്ണുമാണ്" എന്നാണ് വി. അംബ്രോസ് പറഞ്ഞിരിക്കുന്ന്.

**ഉപസംഹാരം**

പഴയ നിയമത്തിലെ കഥാപുരുഷന്മാരായ യാക്കോബ്, മോശെ, ശമുവേൽ, ദാവീദ് എന്നിവരുടെ മരണത്തിനു മുമ്പുള്ള വിടവാങ്ങൽ സന്ദേശത്തോട് 13-ാം അദ്ധ്യായത്തിന്റെ ഉള്ളടക്കത്തെ താരതമ്യപ്പെടുത്താവുന്നതാണ്. പൂർവ്വകാലാനുഭവങ്ങളിൽ നിന്നുള്ള ഗുണപാഠം, ഭാവിയിലെ അപകട സാധ്യതകളെക്കുറിച്ചുള്ള മുന്നറിയിപ്പ്, ദൈവ വിശ്വാസത്തിൽ നിലനിൽക്കുവാനുള്ള ഗുണദോഷം എന്നീ ഘടകങ്ങളാണ് ഈ വിടവാങ്ങൽ സന്ദേശങ്ങളുടെ സാമാന്യലക്ഷണങ്ങൾ. എന്നാൽ ലോകാവസാനത്തെക്കുറിച്ചുള്ള പ്രവചനം ദർശന സാഹിത്യത്തിലെപ്പോലെയുള്ള ചിത്രീകരണങ്ങൾ എന്നിവ ഈ അദ്ധ്യായത്തിലെ പൊതു പ്രത്യേകതകളായി കാണാവുന്നതാണ്. ☐

ജ്യോതിർഗമയ

റവ. ഫാ. നൈനാൻ വി. ജോർജ്ജ്

# അറിവിന്റെ പുതിയ വാതായനങ്ങൾ തേടി – വായന

“ശരീരത്തിന് വ്യായാമം എന്നതുപോലെയാണ് മനസ്സിന് വായന” എന്ന് ജോസഫ് അഡിസൺ പറയുന്നു. ജീവിതത്തിന്റെ നല്ലൊരുഭാഗം വായനയ്ക്കായി ചെലവഴിക്കുന്നവരുണ്ട്. പലരും വായിക്കാറുണ്ടെങ്കിലും അനുയോജ്യമായ ഫലം പലപ്പോഴും ലഭിക്കാറില്ല. ചിലർ ചിന്തിക്കുവാൻ വേണ്ടി വായിക്കുന്നു. മറ്റു ചിലർ എഴുതുവാൻവേണ്ടി വായിക്കുന്നു. ഗ്രന്ഥകാരന്റെ ആശയങ്ങളെ വിലയിരുത്തി കൊള്ളേണ്ടത് കൊള്ളുവാനും തള്ളേണ്ടത് തള്ളുവാനും വായനമൂലം കഴിയണം.. വായനമൂലം കഴിഞ്ഞകാലത്ത് നേടിയെടുത്ത അറിവുകൾ സൃഷ്ടിക്കപ്പെടുകയും പരിപക്വമാവുകയും ചെയ്യും. കൂടാതെ സ്വന്തം പെരുമാറ്റത്തെയും മനോഭാവത്തെയും പരിഷ്കരിക്കുവാനും കഴിയുന്നു തന്മൂലം അറിവിന്റെ പുതിയ പുതിയ വാതായനങ്ങൾ നമ്മുടെ മുൻപിൽ തുറക്കപ്പെടുകയും ചെയ്യുന്നു. അതുകൊണ്ടുതന്നെ അധികമായ വായനയ്ക്ക് വിദ്യാർത്ഥി സമൂഹം മുൻഗണന നൽകേണ്ടതാണ്.

ഇന്നത്തെ പരിതസ്ഥിതിയിൽ അദ്ധ്യാപകരെ മാത്രം ആശ്രയിച്ച് പഠനം മുന്നോട്ടുകൊണ്ടുപോകുവാൻ കഴിയുകയില്ല. സ്വയം പരിശ്രമിച്ചെങ്കിൽ മാത്രമേ മുന്നോട്ടു പോകുവാൻ കഴിയുകയുള്ളൂ. ആ പരിശ്രമത്തിന്റെ ഭാഗമാണ് വായന.

പഠിക്കാനുള്ള വിഷയങ്ങളിൽ മാത്രം വിദ്യാർത്ഥികൾ അവരുടെ വായന ഒതുക്കി നിർത്തരുത്. പത്രങ്ങൾ, മാസികകൾ, വാരികകൾ, പുസ്തകങ്ങൾ തുടങ്ങിയ ആനുകാലിക പ്രസിദ്ധീകരണങ്ങളിൽനിന്ന് വിദ്യാർത്ഥികൾക്ക് പ്രയോജനകരവും ഇഷ്ടപ്പെട്ടതുമായവ തെരഞ്ഞെടുത്ത് വായിക്കേണ്ടിയിരിക്കുന്നു. നല്ല കൃതികളും, ലേഖനങ്ങളും, ജീവിതകഥകളുമൊക്കെ വായിക്കുമ്പോൾ നമ്മുടെ സങ്കുചിത ചിന്തകളുടേതായ ലോകം വളർന്നു വലുതാകുന്നു. ശാരീരികമായി നമുക്ക് ചെന്നെത്തുവാൻ കഴിയാത്ത രാജ്യങ്ങളിലേക്കും ജനങ്ങൾക്കിടയിലേക്കും സംസ്ക്കാര വേഷങ്ങളിലേക്കും വായന നമ്മെ കൊണ്ടുപോകും.

വായിക്കുവാനുള്ള പുസ്തകങ്ങൾ തെരഞ്ഞെടുക്കുന്നതിൽ പ്രത്യേക ശ്രദ്ധ വേണം. അശ്ലീല കൃതികളും മറ്റു തരംതാണ വാരികകളും നമ്മുടെ നിലവാരത്തെ അധഃപതിപ്പിക്കും. സാഹിത്യം, സംസ്കാരം, രാഷ്ട്രീയം, ശാസ്ത്രം, കല തുടങ്ങിയ എല്ലാ വിഷയങ്ങളിലും വിദ്യാർത്ഥികൾക്ക് സാമാന്യജ്ഞാനം ഉണ്ടാകണം. നമുക്കു ചുറ്റും എന്തു നടക്കുന്നു എന്നറിയാൻ വായിച്ചേ മതിയാകൂ. വായനകൊണ്ടു മാത്രമേ ആധുനിക ജീവിതവുമായി പൊരുത്തപ്പെട്ടു പോകുവാൻ കഴിയുകയുള്ളൂ. □

## അർദ്ധദിന സമ്മേളനം നടത്തപ്പെട്ടു

ചെങ്ങന്നൂർ ഭദ്രാസന എം. ജി ഒ. സി. എസ്. എം. പ്രസ്ഥാനത്തിന്റെ ഉമയാറ്റുകര ഡിസ്ട്രിക്റ്റ് അർദ്ധദിന സമ്മേളനം 2009 ജൂൺ മാസം 21–ാം തീയതി ഞായറാഴ്ച ഉച്ചയ്ക്ക് 2 മണിക്ക് തോട്ടപ്പുഴ മാർ ഗ്രീഗോറിയോസ് പള്ളിയിൽ വച്ച് നടത്തപ്പെട്ടു. പ്രസ്തുത സമ്മേളനത്തിൽ ഇടവക വികാരി ഫാ. കെ. ജി. ചെറിയാൻ അദ്ധ്യക്ഷത വഹിച്ചു. ഫാ. വിൽസൺ ശങ്കരത്തിൽ (ഭദ്രാസന വൈസ് പ്രസിഡന്റ് എം. ജി. ഒ. സി. എസ്. എം.) ഉത്ഘാടനം നിർവ്വഹിച്ചു. നാഗ്പൂർ വൈദിക സെമിനാരിയുടെ വൈസ് പ്രിൻസിപ്പാൾ ഫാ. നൈനാൻ കെ. ജോർജ്ജ്, “Line in the Holy Spirit” യുവാക്കളും വെല്ലുവിളികളും എന്ന വിഷയത്തെ ആസ്പദമാക്കി ക്ലാസ്സ് എടുത്തു. സമ്മേളനത്തിൽ വിവിധ യൂണിറ്റുകളിൽ നിന്ന് 78 അംഗങ്ങൾ പങ്കെടുത്തു. പങ്കെടുത്ത യൂണിറ്റുകൾക്ക് പ്രോത്സാഹന സമ്മാനം നൽകി. ഭദ്രാസന കോ–ഓർഡിനേറ്റർ പി. എം. ശാമുവേൽ, കെ. വി. വറുഗീസ്, രഞ്ജൻ റ്റി. ജോൺ, ഡോ. സജി കുര്യൻ, അച്ചാമ്മ വറുഗീസ് എന്നിവർ ആശംസ അറിയിച്ചു. ഡിസ്ട്രിക്റ്റ് ഓർഗനൈസർ പ്രവീൺ മാത്യു കുര്യൻ കൃതജ്ഞത രേഖപ്പെടുത്തി. സമർപ്പണ പ്രാർത്ഥനയ്ക്ക് റവ. ഫാ. വിൽസൺ ശങ്കരത്തിൽ നേതൃത്വം നൽകി.

## ഇടവകസന്ദർശനം

**പഴകുളം**: ചെങ്ങന്നൂർ മെത്രാസനാധിപൻ അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് തിരുമേനി 2009 ജൂലൈ 5–ാം തീയതി ഞായറാഴ്ച പഴകുളം മാർ ഗ്രീഗോറിയോസ് ഇടവക സന്ദർശിച്ച് വി. കുർബ്ബാന അർപ്പിച്ചു. തുടർന്നു നടന്ന സമ്മേളനത്തിൽ ഇടവകയിലെ അഗതികളായ 5 സ്ത്രീകൾക്ക് അഭിവന്ദ്യ തിരുമേനി പെൻഷൻ വിതരണം ചെയ്തു. പിന്നീട് ഇടവകയിലെ യുവജനപ്രസ്ഥാനത്തിന്റെ വീഡിയോ ലൈബ്രറി ഉത്ഘാടനകർമ്മം നടത്തി. തദവസരത്തിൽ ഇടവക വികാരി ഫാ. ഗീവർഗ്ഗീസ് സാമുവേൽ, ട്രസ്റ്റി തോമസ് വർഗീസ് എന്നിവർ പ്രസംഗിച്ചു. ഇടവക സെക്രട്ടറി ശ്രീ. ജോയിക്കുട്ടി കൃതജ്ഞത അർപ്പിച്ചു.

# ഭദ്രാസനതല മത്സര വിജയികൾ

**(പുത്തൻകാവ് സെന്റ് മേരീസ് സണ്ടേസ്കൂൾ)**

**Ist Prize സീനിയർ**
**സിംഗിൾ സോങ്, ഗ്രൂപ്പ് സോങ് & സോണൽ (സിംഗിൾ സോങ്)**



ആതിര മറിയം ബിജു

**Ist Prize - സീനിയർ**
**ഗ്രൂപ്പ് സോങ്**



ഷാനിയ രാജൻ



കൃപ എം. ജോൺ

**Ist Prize - ഗ്രൂപ്പ് സോങ് (ജൂണിയേഴ്സ്)**



ട്വിങ്കിൾ ആൻ റോയ്



നിമിഷ എലിസബേത്ത് ചെറിയാൻ



സിബിൻ മേരി ജോർജ്ജ്

## ചെങ്ങന്നൂർ ഭദ്രാസന ബാലസമാജം

ചെങ്ങന്നൂർ ഭദ്രാസന ബാല സമാജത്തിന്റെ ആഭിമുഖ്യത്തിൽ ക്വിസ് മത്സരം 21-06-09 ൽ ചെങ്ങന്നൂർ ബഥേൽ അരമന യിൽവച്ച് നടത്തപ്പെട്ടു. സീനി യർ വിഭാഗത്തിൽ ഒന്നും രണ്ടും സ്ഥാനങ്ങൾ കൂർത്തമല സെന്റ് മേരീസ് യൂണിറ്റും, ചെങ്ങന്നൂർ ബഥേൽ മാർ ഗ്രീഗോറിയോസ് യൂണിറ്റും കരസ്ഥമാക്കി. ജൂനി യർ വിഭാഗത്തിൽ ഇടവങ്കാട് സെന്റ് മേരീസ് യൂണിറ്റ് ഒന്നാം സ്ഥാനവും, ഉള്ളന്നൂർ സെന്റ് മേരീസ് വലിയപള്ളി യൂണിറ്റ് രണ്ടാം സ്ഥാനവും കരസ്ഥമാ ക്കി. ബാലസമാജം വൈസ് പ്രസിഡന്റ് റവ. ഫാ. സ്റ്റീഫൻ വർഗ്ഗീസ് വിജയികളെ അനുമോ ദിച്ചുകൊണ്ട് ട്രോഫികൾ വിത രണം ചെയ്തു. സെക്രട്ടറിമാ രായ ശ്രീ. എൽവിൻ തോമസ്, ശ്രീമതി സുജ റോയി എന്നിവർ പ്രസംഗിച്ചു.

---

## വേദപരിചയം — പ്രശ്നോത്തരി –10

**സിബി മത്തായി**

**ചോദ്യങ്ങൾ :–**

1. അവൻ യഹോവയ്ക്ക് പ്രിയൻ എന്ന് ആരെക്കുറിച്ചാണ് പറഞ്ഞിരിക്കുന്നത് ?
2. യിസ്രായേൽ അവസാനമായി മന്ന ഭക്ഷിച്ച സ്ഥലം ?
3. ആമേൻ എന്ന പദം ആദ്യമായി കാണുന്ന പുസ്തകം ?
4. ദന്ത സിംഹാസനം നിർമ്മിച്ച രാജാവാര് ?
5. ദാവീദും യോനാഥാവും ചുംബനം ചെയ്ത് കരഞ്ഞ സ്ഥല മേത് ?
6. യെരീഹോവിന്റെ അടിസ്ഥാനമിട്ടപ്പോൾ മരിച്ചതാര് ?
7. നാശം വിതച്ചിട്ട് പറന്നുപോകുന്ന ജീവി ?
8. ദൈവജനം ദൈവത്തെ തോല്പിക്കുന്നത് ഏതിലാണ് ?
9. യേശുവിന്റെ ജനനസ്ഥലം പ്രവചിച്ച പ്രവാചകൻ ?
10. ദശാംശ നിയമം നിയമവിധേയമാക്കിയത് ഏതു പുസ്തക ത്തിൽ ?

**ഉത്തരങ്ങൾ അയക്കേണ്ട വിലാസം**
എഡിറ്റർ, ബഥേൽ പത്രിക,
ബഥേൽ അരമന, പി. ബി. നം. 38, ചെങ്ങന്നൂർ 689 121

**അറിയിപ്പ്** :– ഉത്തരങ്ങൾ ലഭിക്കേണ്ട അവസാന തീയതി - 2009 ഓഗസ്റ്റ് 5 പ്രസ്തുത തീയതിക്ക് ശേഷം ലഭിക്കുന്ന ഉത്തരങ്ങൾ പരിശോധിക്കുവാൻ സാധിക്കുന്നതല്ല.

**പ്രശ്നോത്തരി – 9 ലെ ഉത്തരങ്ങൾ**

(1) ഫേബ (റോമർ 16:1) 2. തീതോസ് (2 കൊരി. 2:12,13) (3) തിഹിക്കോസ് (എഫെ. 6:21) (4) പത്രോസ് (ഗലാ. 2:7) (5) കേഫാവും യാക്കോബും യോഹന്നാനും (ഗലാ. 2:9) (6) വെളിപാട് 22:13 (7) ഫിലിപ്പയിലെ വിശുദ്ധർ (ഫിലി. 4:1) (8) പൗലോസും തീമോഥെയോസും (കൊലോ. 1:1) (9) യൂസ്തോസ് (കൊലോ. 4:11) (10) സ്നേഹം, വിശ്വാസം, പ്രത്യാശ (1 കൊരി. 13:13) (11) പൗലോസ് (1 കൊരി. 16:22) (12) ആത്മാവ് (2 കൊരി. 1:22)

**പ്രശ്നോത്തരി 8ലെ വിജയികൾ** :

(1) മറിയാമ്മ ഇടിക്കുള, കുറ്റിക്കാട്ട് പടിഞ്ഞാറേതിൽ (2) സാറാമ്മ ശാമുവേൽ, ചുട്ടിയിൽ വീട് (3) മിനി കുര്യൻ ദാനി യേൽ, മാന്ത്രതെക്കേതിൽ (4) സൂസമ്മ ജോൺ, തെക്കുഴ ത്തിൽ വീട് (5) ഷീലാ അലക്സ്, വടക്കേത്തലയ്ക്കൽ (6) നിഷ എം. ശാമുവേൽ, മുണ്ടയ്ക്കൽ പീടികയിൽ (7) ഏലി യാമ്മ കുര്യാക്കോസ്, പ്ലാവിലകണ്ടത്തിൽ 8. ഗ്രേസി തോമ സ്, ചെങ്ങഴേത്ത് ഗ്രേസ് കോട്ടേജ് (9) ഏലിയാമ്മ മാത്യു, വടക്കേ പാലങ്ങാട്ടിൽ (10)സൂസൻ വർഗ്ഗീസ്, ഇറപ്പുഴ പുത്തൻവീട് (11) ഏലിയാമ്മ ജോൺ, കപ്ലാശ്ശേരിൽവീട്

# ദശാംശ പദ്ധതി

പ്രിയ സ്നേഹിതരെ,

ദൈവകൃപയാൽ ദശാംശപദ്ധതിയുടെ പ്രവർത്തനങ്ങൾ ഭംഗിയായി നടന്നുവരുന്നു. 26 ദേവാലയങ്ങളിൽ സന്ദർശനം പൂർത്തിയാക്കുവാൻ സാധിച്ചതിലുള്ള സന്തോഷം നിങ്ങളെ അറിയിക്കുന്നു. സന്ദർശനം നടത്തിയ ദേവാലയങ്ങളിലെല്ലാം ബഹു. വികാരി അച്ചൻമാരുടെയും ഇടവകാംഗങ്ങളുടെയും സഹകരണത്താൽ വൻ വിജയപ്രദമാക്കുവാൻ പദ്ധതിക്ക് സാധിച്ചു.

പുത്തൻകാവ് സെന്റ് മേരീസ് കത്തീഡ്രലിലെ സെന്റ് മേരീസ് പ്രാർത്ഥനയോഗം ഇക്കാര്യത്തിൽ മഹനീയ മാതൃകകാട്ടിതന്നതിൽ യോഗാംഗങ്ങളെ പ്രത്യേകം അനുമോദിക്കുന്നു.

**ജൂൺമാസത്തിൽ സന്ദർശനം നടത്തിയ ദേവാലയങ്ങൾ.**

1. പുത്തൻകാവ് സെന്റ് മേരീസ് കത്തീഡ്രൽ (7.6.2009 ൽ)
2. കുറിച്ചിമുട്ടം സെന്റ് സ്റ്റീഫൻസ്. (14.6.2009 ൽ).
3. കുറ്റൂർ ബഥാന്യ മാർ ഗ്രീഗോറിയോസ് (21.07.2009 ൽ)
4. കുടശ്ശനാട് സെന്റ് സ്റ്റീഫൻസ് കത്തീഡ്രൽ (28.07.2009 ൽ)

**ജൂലൈമാസത്തിൽ സന്ദർശനം നടത്തുവാൻ ആഗ്രഹിക്കുന്ന ദേവാലയങ്ങൾ.**

1. നെല്ലിമല മാർ ഗ്രീഗോറിയോസ് (05.07.2009 ൽ)
2. തിരുവൻവണ്ടൂർ. സെന്റ് ജോർജ്ജ് (12.07.2009 ൽ)
3. കൂർത്തമല സെന്റ് ജോർജ് ചാപ്പൽ. (19.07.2009 ൽ)
4. കുരമ്പാല സെന്റ് തോമസ് (26.07.2009 ൽ)

**2009 ജൂൺ മാസത്തിൽ അംഗങ്ങളായവർ.**

കഴിഞ്ഞ ലക്കത്തിൽ പുത്തൻകാവ് സെന്റ് മേരീസ് കത്തിഡ്രലിൽ നിന്നു ദശാംശം തന്നവരുടെ പേരുവിവരങ്ങൾ ചേർത്തിരുന്നു. അതിന്റെ തുടർച്ചയായി തന്നിട്ടുള്ളവരുടെ പേര് വിവരങ്ങൾ മാത്രമേ ഇവിടെ രേഖപ്പെടുത്തുന്നുള്ളു.

**കുറിച്ചിമുട്ടം സെന്റ് സ്റ്റീഫൻസ്**

864. ശ്രീമതി മറിയാമ്മ ചാക്കോ, താഴത്തേക്കുറ്റ്, കുറിച്ചിമുട്ടം 865. ശ്രീ. ചാക്കോ കെ. എം., സിനു ഭവൻ, മാലക്കര 866. ശ്രീ. ഏബ്രഹാം മത്തായി, പരുത്തുപാറ ചരിവുകാലായിൽ 867. ശ്രീമതി ഏലിയാമ്മ ജോസഫ്, മുരിക്കിയേത്ത്, കുറിച്ചിമുട്ടം 868. ശ്രീ. ഏബ്രഹാം തോമസ്, മെറിൻ ഭവൻ 869. ശ്രീ. എം. എൻ. ജോസഫ്, മുരിക്കിയേത്ത്, കുറിച്ചിമുട്ടം 870. ശ്രീമതി. സൂസൻ വർഗ്ഗീസ്, സുജി ഭവൻ 871. ശ്രീ. വർഗ്ഗീസ് എം. എസ്, വാരുഴത്തിൽ 872. ശ്രീ. കെ. എ. ജോർജ്ജ്, ആനി ഭവൻ, മാലക്കര 873. ശ്രീ. വർഗ്ഗീസ് ഡാനിയേൽ, നിരന്നുകാലായിൽ 874. ശ്രീ. തോമസ് മാത്യു, കുന്നേൽ, എരുമക്കാട് 875. ശ്രീ. എം. കെ. കുര്യൻ, പനംപടിക്കൽ മലയിൽ 876. ശ്രീമതി ഗ്രേസി ഈപ്പൻ, പനംപടിക്കൽ മലയിൽ, കുറിച്ചിമുട്ടം 877. ശ്രീ. മാത്യു വർഗ്ഗീസ്, പനംപടിക്കൽ മലയിൽ 878. ശ്രീ. ജോസ് പി. കെ., പനംപടിക്കൽ മലയിൽ 879. ശ്രീ. എം. പി. മാത്യൂസ്, നിരന്നുകാലായിൽ, കുറിച്ചിമുട്ടം 880. ശ്രീ. സഖറിയാ പി. ഇ, പെരുമാടേത്ത് മലയിൽ 881. ശ്രീ. ഏബ്രഹാം പി. ഇ., പെരുമാടേത്ത് മലയിൽ 882. ശ്രീ. ജോർജ്ജി ജോൺ, ചാർളി വില്ല 883. ശ്രീ. ബിജി ജോൺ, ജിതിൻ വില്ല 884. ശ്രീ. കെ. വി. ഫിലിപ്പോസ്, കടവിൽ പുത്തൻവീട്, എരുമക്കാട് 885. ശ്രീ. ഷാജി കെ. ഫിലിപ്പ്, കടവിൽ പുത്തൻവീട് (ഡൽഹി) 886. ശ്രീമതി. ഏലിയാമ്മ ജോൺ, കല്ലുഴത്തിൽ 887. ശ്രീമതി റോസമ്മ കല്ലുഴത്തിൽ, കുറിച്ചിമുട്ടം 888. ശ്രീ. സനു മാത്യു വർഗ്ഗീസ്, മൂത്താന്റേത്ത് 889. ശ്രീമതി ലില്ലിക്കുട്ടി, തൈക്കൂട്ടത്തിൽ, കുറിച്ചിമുട്ടം 890. ശ്രീമതി മറിയാമ്മ ജോസഫ്, പോരുമാടേത്ത്, മുട്ടാട് 891.ശ്രീമതി ശോശാമ്മ ഏബ്രഹാം, ചരുവുകാലായിൽ 892. ശ്രീ. റ്റി. എസ്. രാജു, തുണ്ടിയിൽ റ്റിന്റു ഭവൻ 893. ശ്രീ. ജോബി ഏബ്രഹാം, നിരന്നുകാലായിൽ 894. ശ്രീമതി ചിന്നമ്മ ഏബ്രഹാം, കളരിക്കോട്ട് താഴത്തേതിൽ 895. ശ്രീമതി സൂസൻ വർഗ്ഗീസ്, സുജി ഭവൻ, എരുമക്കാട് 896. ശ്രീ. നൈനാൻ എം. ജോസഫ്, മുരിക്കേടത്ത്, ഇടയാറന്മുള 897. ശ്രീ. പി. എ. മത്തായി, കളരിക്കോട്ടു താഴത്തേതിൽ **കുറ്റൂർ ബഥാന്യ മാർ ഗ്രീഗോറിയോസ്** 898. ശ്രീ. പി. എം. ചാക്കോ, പുലിപ്പാറമലയിൽ, കുറ്റൂർ 899. ശ്രീ. പി. വി. തോമസ്, പാണ്ടിശ്ശേരിൽ, കുറ്റൂർ 900. ശ്രീ. എം. ആന്റണി, തടത്തിൽ, കുറ്റൂർ 901. ശ്രീ. പി. ജേക്കബ് മാത്യു, പാണ്ടിശ്ശേരിൽ, പുത്തൻപുരയിൽ 902. ശ്രീ. പി. ഐ. ചെറിയാൻ, പാണ്ടിശ്ശേരിൽ, കുറ്റൂർ 903. ശ്രീ. ഫിലിപ്പോസ് മത്തായി, പാണ്ടിശ്ശേരിൽ മേരി സദനം 904. ശ്രീ. എം. എ. ജേക്കബ്, പാണ്ടിശ്ശേരിൽ മലയിൽ, കുറ്റൂർ 905. ശ്രീ. മാത്യു വർഗ്ഗീസ്, പുലിപ്പാറക്കണ്ടത്തിൽ, കുറ്റൂർ 906. ശ്രീ. എ. എം. ജോഷ്വാ, അടിച്ചിറ കല്ലറയ്ക്കൽ, കുറ്റൂർ 907. ശ്രീ. വർഗ്ഗീസ് തോമസ്, കടുത്തേന്തറ, കുറ്റൂർ 908. ശ്രീ. കെ. സി. വർഗ്ഗീസ്, കടുത്തേന്തറ, കുറ്റൂർ 909. ശ്രീ. പി. വി. ജോർജ്ജ്, പാണ്ടിശ്ശേരിൽ മേപ്പുറത്ത് ജോസ് ഭവൻ 910. ശ്രീ. സാം പി. ഐസക്ക്, പാണ്ടിശ്ശേരിൽ, കുറ്റൂർ 911. ശ്രീ. കെ. സി. വർഗ്ഗീസ്, കടുത്തേന്തറ അരുൺ ഭവൻ 912. ശ്രീ. എം. പി. ചാക്കോ, മന്നത്ത്, കുറ്റൂർ 913. ശ്രീ. എം. സി. പോൾ, മന്നത്ത്, കുറ്റൂർ 914. ശ്രീ. സാബു വർഗ്ഗീസ്, പാണ്ടിശ്ശേരിൽ മലയിൽ 915. ശ്രീ. ബാബു വർഗ്ഗീസ്, പാണ്ടിശ്ശേരിൽ മലിയിൽ 916. ശ്രീ. ജോസ് എം. സി. മാളിയേക്കൽ, കുറ്റൂർ 917. ശ്രീ. പി.റ്റി.തോമസ്, പാണ്ടിശ്ശേരിൽ, കുറ്റൂർ 918. ശ്രീമതി മേരിക്കുട്ടി തോമസ്, പാണ്ടിശ്ശേരിൽ , കുറ്റൂർ 919. ശ്രീ. സണ്ണി തോമസ്, പാണ്ടിശ്ശേരിൽ , കുറ്റൂർ 920. ശ്രീ. പി. വി. മാത്തൻ, പുലിയപ്പാറ , കുറ്റൂർ 921. ശ്രീ. റ്റി. സ. കുരുവിള, പട്ടുകാലായിൽ, കുറ്റൂർ 922. ശ്രീ. കെ. എം. മത്തായി, കടുത്തേന്തറ, കുറ്റൂർ 923. ശ്രീ. കെ. ഐ. മത്തായി, കടുത്തേന്തറ, കുറ്റൂർ 924. ശ്രീ. പി. ജെ. ജേക്കബ്, പാണ്ടിശ്ശേരിൽ, സുഭാഷ് വില്ല 925. ശ്രീ. പി. വി. ഏബ്രഹാം, പാണ്ടിശ്ശേരിൽ, മേപ്പുറത്ത് 926. ശ്രീ. ഐസക്ക് പി. എ., പാണ്ടിശ്ശേരിൽ മേപ്പുറത്ത്

**കുടശ്ശനാട് സെന്റ് സ്റ്റീഫൻസ് കത്തീഡ്രൽ** (തുടർച്ച) 927. ശ്രീ. ഒ. പാപ്പച്ചൻ, മഠത്തിൽ വടക്കേതിൽ കുടശ്ശനാട് 928. ശ്രീ. എ. ജെ. വർഗ്ഗീസ്, കുറ്റിയിലയ്യത്ത്,കുടശ്ശനാട് 929. ശ്രീ. ഒ. തങ്കച്ചൻ, പ്രിൻസി ഭവൻ., നൂറനാട് 930. ശ്രീ. സജി പി. മാവിളയിൽ സുജാ ഭവനം, മറ്റപ്പള്ളി, നൂറനാട് 931. ശ്രീ. കെ. ഒ. സാമുവേൽ, ബ്രദേഴ്സ് കോട്ടേജ്, നൂറനാട് 932. ശ്രീ. ബേബി ദാനിയേൽ, കുരമ്പാല സൗത്ത്, പന്തളം 933. ശ്രീമതി മറിയാമ്മ ഉണ്ണൂണ്ണി, കല്ലുവിള മേലേത്തേതിൽ, കുടശ്ശനാട് 934. ശ്രീ. സാമുവേൽ വർഗ്ഗീസ്, സാംസൺ വില്ല, കുടശ്ശനാട് 935. ശ്രീ. റ്റി. എം. വർഗ്ഗീസ്, പുല്ലേലിൽ തണ്ടാണുവിളയിൽ, കുടശ്ശനാട് 936. ശ്രീ. ജെ. കുഞ്ഞുമോൻ, കിണറുവിളകിഴക്കേതിൽ, പൂഴിക്കാട് 937. ശ്രീ. ബിനോയ് പി. ജോർജ്ജ്, പോളയ്ക്കൽ, കുടശ്ശനാട് 938. ശ്രീ. തോമസ് വർഗ്ഗീസ്, പറത്തോലിൽ, കോഴിമല

**ഫാ. റ്റിജു റ്റി. ഏബ്രഹാം** ഡയറക്ടർ ദശാംശപദ്ധതി

## യുവവേദി

പ്രിയ സുഹൃത്തുക്കളെ,

ജൂലൈ 5-ാം തീയതി നടത്തപ്പെട്ട മാർത്തോമ്മാ സ്മൃതി ഇരുചക്ര വാഹനറാലിയിൽ പങ്കെടുത്ത എല്ലാ യുവാക്കന്മാരോടുമുള്ള ആത്മാർത്ഥമായ നന്ദി രേഖപ്പെടുത്തിക്കൊള്ളുന്നു. പ്രതികൂലമായി നിന്ന കാലാവസ്ഥയെപ്പോലും അവഗണിച്ചുകൊണ്ട് ഭദ്രാസനത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്ന് വർദ്ദിത വീര്യത്തോടെ യുവാക്കന്മാർ റാലിയിൽ പങ്കെടുത്തു. സഭയുടെ ഭാവി വരുംതലമുറയിൽ ശോഭനമാണ് എന്ന് തെളിയിക്കുന്ന ഒരു യുവസംഗമമായിരുന്നു നിരണം സെന്റ് മേരീസ് പള്ളിയിൽ ഒരുമിച്ചു കൂടിയത്. റാലിക്ക് നേതൃത്വം നൽകിയ എല്ലാ വൈദീക ശ്രേഷ്ഠരോടുമുള്ള നന്ദി അറിയിക്കുന്നു.

മേയ് 26, 27 തീയതികളിൽ ആലുവ തൃക്കുന്നത്തു സെമിനാരിയിൽ വെച്ച് നടന്ന നേതൃത്വ ശില്പശാലയിൽ ഏറ്റവും കൂടുതൽ അംഗങ്ങൾ നമ്മുടെ ഭദ്രാസനത്തിൽ നിന്നും പങ്കെടുത്തു.

മേയ് 17 ന് ചെങ്ങന്നൂർ ഡിസ്ട്രിക്റ്റ് യൂണിറ്റ് സെക്രട്ടറിമാരുടെ മീറ്റിംഗ് ബഥേൽ അരമനയിൽ വെച്ച് നടന്നു. ജൂൺ 7 ന് പന്തളം ഡിസ്ട്രിക്റ്റ് യൂണിറ്റ് സെക്രട്ടറിമാരുടെ മീറ്റിംഗ് കുരമ്പാല സെന്റ് തോമസ് വലിയപള്ളിയിൽ വെച്ച് നടന്നു. രജിസ്ട്രേഷൻ പുതുക്കേണ്ട സമയമായതിനാൽ സെക്രട്ടറിമാർ അതിന് മുൻകൈയെടുക്കണം. നിരന്തരം പ്രസ്ഥാനത്തിനുവേണ്ടി പ്രാർത്ഥിക്കണമെന്ന് അപേക്ഷിച്ചുകൊണ്ട് നിർത്തുന്നു.

എന്ന് സ്നേഹപൂർവ്വം
**സിബി മത്തായി**
(യുവജനപ്രസ്ഥാനം ഭദ്രാസന സെക്രട്ടറി)

## ലഹരി വിരുദ്ധ റാലി

ആറാട്ടുപുഴ സെന്റ് ജോർജ്ജ് യുവജന പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ 27-06-09 ശനിയാഴ്ച ലഹരി വിരുദ്ധ ഇരുചക്രവാഹന റാലി നടത്തപ്പെട്ടു. റാലി റവ. ഫാ. തോമസ് ജോസഫ് ഉദ്ഘാടനം ചെയ്തു. യുവജന പ്രസ്ഥാന ഭദ്രാസന സെക്രട്ടറി ശ്രീ. സിബി മത്തായി ഫ്ളാഗ് ഓഫ് ചെയ്തു. ആറാട്ടുപുഴ ജംഗ്ഷനിൽ നടന്ന സമാപന സമ്മേളനത്തിൽ കേരള സംയുക്ത ക്രൈസ്തവ മദ്യവർജ്ജന അവാർഡ് ജേതാവ് ശ്രീ. റ്റി. ജെ. മാത്യു മുഖ്യ പ്രഭാഷണം നടത്തി. റാലിക്ക് ആറാട്ടുപുഴ യുവജനപ്രസ്ഥാനം സെക്രട്ടറി ശ്രീ. എബി തോമസ് പ്ലാവിലകണ്ടത്തിൽ, കൺവീനർ ശ്രീ. സിബി. സി. ചാക്കോ എന്നിവർ നേതൃത്വം നൽകി.

## സൗജന്യ ട്യൂഷനും പഠനോപകരണ വിതരണവും

കുടശ്ശനാട് സെന്റ് സ്റ്റീഫൻസ് ഓർത്തഡോക്സ് കത്തീഡ്രലിലെ പടിഞ്ഞാറുഭാഗം യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ പഠനത്തിൽ സമർത്ഥരും സാമ്പത്തികാവസ്ഥയിൽ പിന്നോക്കം നിൽക്കുന്നവരുമായ വിദ്യാർത്ഥികൾക്ക് പഠനോപകരണങ്ങൾ നൽകുകയും സൗജന്യ ട്യൂഷൻ ഏർപ്പെടുത്തുകയും ചെയ്തു. പ്രസ്ഥാനം പ്രസിഡന്റ് റവ. ഫാ. ജോൺ പോളിന്റെ അദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിൽ യുവജനപ്രസ്ഥാനം ഭദ്രാസന കമ്മറ്റിയംഗം ശ്രീ. സുജിൻ വർഗ്ഗീസ് മാപ്പിള ഉദ്ഘാടനം ചെയ്തു. വൈസ് പ്രസിഡന്റ് ഷാജി ജോർജ്ജ്, സെക്രട്ടറി റിജോ ഉമ്മൻ, ശ്രീ. ബിൻസ് രാജു, ഡി. ഓർഗനൈസർ ശ്രീ. ബാബു ചാന്നാരയത്തിൽ എന്നിവർ പ്രസംഗിച്ചു.

## പ. പരുമല തിരുമേനിയുടെ ധന്യവചസ്സുകൾ

*ദൈവം സാധുക്കളുടെ ഭാഗത്തുണ്ട്. സകലത്തിലും ദൈവത്തെ ഓർത്തു പ്രവർത്തിക്ക. അപ്പോൾ സകലവും നമുക്ക് ശുഭമായിത്തീരും.*



***God is always with the poor. If we act in obedience to God's will, everything will turn to our good.***

# മെത്രാസനത്തിൽ നിന്നുള്ള അറിയിപ്പുകൾ

സുവിശേഷ സംഘത്തിന്റെ നേതൃത്വത്തിൽ നടത്തി വരുന്ന ഭദ്രാസന ധ്യാനയോഗം 2009 ആഗസ്റ്റ് മാസം 7-ാം തീയതി വെള്ളിയാഴ്ച രാവിലെ 9.30 മുതൽ ഉച്ചയ്ക്ക് 1 മണി വരെ ഉള്ള ന്നൂർ സെന്റ് മേരീസ് വലിയ പള്ളിയിൽ വച്ച് നട ത്തുന്നതാണ്. റവ. ഡോ. സാബു കുര്യാക്കോസ് ധ്യാനപ്രസംഗം നടത്തും. ഏവരുടെയും പ്രാർത്ഥ നാപൂർവ്വമായ സാന്നിദ്ധ്യം ഉണ്ടാകണമേ.

2009 ജൂൺ 15-ന് മുമ്പ് ഇടവകകളിൽ നിന്നും ലഭിക്കേണ്ട ആഡിറ്റു ചെയ്ത വാർഷിക കണക്കു കളും, ജൂൺ 30 നുമുമ്പ് ഭദ്രാസന ഡയറക്ടറിയി ലേക്ക് ആവശ്യമായ ഫോർമാറ്റും പല പള്ളിക ളിൽ നിന്നും ലഭിച്ചിട്ടില്ല. ഈ കാര്യങ്ങളിൽ വീഴ്ചവരുത്തുന്ന പക്ഷം ഇടവകവികാരിമാരും മാനേജിംഗ് കമ്മറ്റി അംഗങ്ങളും മാത്രമായിരിക്കും ഉത്തരവാദികൾ എന്ന് ഖേദപൂർവ്വം അറിയിക്കുന്നു.

ചെങ്ങന്നൂർ ഭദ്രാസനത്തിൽ ദീർഘനാൾ സേവനം അനുഷ്ഠിച്ചിരുന്ന ഇടുക്കി ദൈവുള്ള തിൽ വീട്ടിൽ വന്ദ്യ പീറ്റർ അച്ചന്റെയും, മുൻ മാ നേജിംഗ് കമ്മറ്റിഅംഗം അഡ്വ. തോമസ് ഫിലി പ്പിന്റെ മാതാവിന്റേയും ദേഹവിയോഗത്തിൽ ഭദ്രാ സനത്തിനുള്ള അനുശോചനം രേഖപ്പെടുത്തുന്ന തോടൊപ്പം പരേതരുടെ ആത്മശാന്തിക്കായി പ്രാർത്ഥിക്കുകയും ചെയ്യുന്നു.

2009 ലെ കാതോലിക്കാ ദിന പിരിവ് ശേഖരി ക്കുന്നതിനായി ഈ മാസം 20-ാം തീയതി തിങ്ക ളാഴ്ച ഉച്ചതിരിഞ്ഞ് 2.30 ന് ക്രമീകരിച്ചിരിക്കുന്ന യോഗത്തിൽ പരി. ബാവാ തിരുമേനിയുടെയും ഇട വക മെത്രാപ്പോലീത്താമാരുടെയും കല്പനകൾ അനുസരിച്ച് ചുമതലപ്പെട്ടവർ വന്നു സംബന്ധിക്കു കയും ഓരോ ഇടവകയ്ക്കും നിശ്ചയിച്ചിരിക്കുന്ന ടാർജറ്റ് തുക കൊടുക്കുകയും ചെയ്യണമെന്ന് ഓർമ്മപ്പെടുത്തുന്നു.

സഭാ വകയായി തുമ്പമണ്ണിലുള്ള നരിയാപു രത്ത് പ. മാത്യൂസ് പ്രഥമൻ വൈദിക സദനം ഈ മാസം 5-ാം തീയതി പ. ബാവാതിരുമേനി കൂദാശ ചെയ്യുകയുണ്ടായി. വിശ്രമജീവിതം നയിക്കുവാൻ ആഗ്രഹിക്കുന്ന വൈദികർക്ക് ഇവിടെ താമസിക്കു ന്നതിനുള്ള എല്ലാ ക്രമീകരണങ്ങളും ചെയ്തിട്ടു ള്ളതായി മാനേജിംഗ് ട്രസ്റ്റി അഭി. തോമസ് മാർ അത്താനാസിയോസ് തിരുമേനി അറിയിച്ചു.

തോട്ടപ്പുഴ മാർ ഗ്രീഗോറിയോസ് ഇടവകാംഗ മായ ഡീക്കൻ സഖറിയാ തോമസ് 04-07-09 ൽ വൈദികനായി ഉയർത്തപ്പെട്ടു. നവാഭിഷിക്തനായ സഖറിയാ തോമസ് അച്ചന് പ്രാർത്ഥനാ പൂർവ്വമായ ആശംസകൾ.

രജതജൂബിലി നിറവിൽ പരിശോഭിക്കുന്ന ഭദ്രാ സനത്തിന്റെ പ്രവർത്തനങ്ങളിൽ നമുക്ക് ഒത്തൊ രുമിച്ചു പ്രവർത്തിക്കാം.

സ്നേഹപൂർവ്വം കർത്തൃശുശ്രൂഷയിൽ
**ഫാ. മാത്യു വറുഗീസ് പുളിമൂട്ടിൽ**
(ഭദ്രാസന സെക്രട്ടറി)

## അഖില മലങ്കര വിജയി



അഖില മലങ്കര സണ്ടേ സ്കൂൾ അസോസിയേഷൻ 2008 ൽ നടത്തിയ മത്സര പരീ ക്ഷയിൽ ചെങ്ങന്നൂർ ഭദ്രാസന ത്തിൽ 5-ാം ക്ലാസ്സിൽ നിന്ന് 2-ാം സ്ഥാനം നേടിയ സാൻജോ ജോൺ ശമുവേൽ ആറാട്ടുപുഴ സെന്റ് ജോർജ്ജ് സണ്ടേസ്കൂൾ അംഗവും ആറാട്ടുപുഴ പുല്ലാവള്ളിൽ റവ. ഫാ. സാം കുട്ടമ്പേരൂരിന്റെയും ബാലികാമഠം ഹയർ സെക്കന്ററി സ്കൂൾ അദ്ധ്യാപിക സൂസൻ വറു ഗീസിന്റെയും മകനുമാണ്. സാൻജോ തിരുവല്ല ബിലീവേഴ്സ് ചർച്ച് റസിഡൻഷ്യൽ സ്കൂൾ 7-ാം ക്ലാസ്സ് വിദ്യാർത്ഥിയുമാണ്. ഡിസ്ട്രിക്റ്റ് സഹപാഠ്യ മത്സരത്തിൽ പ്രസംഗം (ജൂനിയർ) 2-ാം സ്ഥാനവും ലഭിച്ചിട്ടുണ്ട്.

## ക്യാൻസർ ബോധവൽക്കരണവും വൈദീക കുടുംബസംഗമവും

ചെങ്ങന്നൂർ ഭദ്രാസന വൈദിക കുടുംബ സംഗമം 11-07-09 ശനിയാഴ്ച ബഥേൽ അരമന യിൽ വച്ച് നടത്തി. ഭദ്രസന സെക്രട്ടറി ഫാ. മാത്യു വർഗ്ഗീസ് ആദ്ധ്യക്ഷം വഹിച്ചു. ക്യാൻസർ ബോധവൽക്കരണത്തെക്കുറിച്ച് എറ ണകുളം ലേക്ഷോർ ഹോസ്പിറ്റലിലെ ക്യാൻസർ വിഭാഗം തലവൻ ഡോ. തോമസ് വർഗ്ഗീസ് ക്ലാസ്സുകൾക്ക് നേതൃത്വം വഹിച്ചു. ഫാ. നൈനാൻ വി. ജോർജ്ജ് സ്വാഗതവും ഫാ. തോമസ് പി. നൈനാൻ കൃതജ്ഞതയും ആശം സിച്ചു. നൂറുപേരോളം മീറ്റിംഗിൽ സംബന്ധിച്ചു.

ബാലപത്രിക

ആനി ജേക്കബ് ചാരുനിൽക്കുന്നതിൽ

# പറന്നുയരുവാനുള്ള ചിറകുകൾ

സ്നേഹമുള്ള കൂട്ടുകാരെ,

നമ്മുടെ ചുറ്റുപാടും പക്ഷികൾ പറന്നു പോകുന്നത് കാണുവാൻ നല്ല രസമുണ്ട് അല്ലേ ? അനായാസം ചിറകുകൾ അടിച്ച് വിദൂരതയിലേക്ക് പോകുമ്പോൾ ഒരു നിമിഷം അതുപോലെ പറക്കുവാൻ കഴിഞ്ഞിരുന്നുവെങ്കിൽ എന്ന് ആഗ്രഹിച്ചിട്ടുള്ള ചില കൂട്ടുകാരെങ്കിലും ഉണ്ടാകും.

പക്ഷികൾക്ക് ചിറകുകൾ ലഭിച്ചതിനെപ്പറ്റി രസാവഹമായ ഒരു കഥയുണ്ട്.

ദൈവം പക്ഷികളെ ചിറകുകളില്ലാതെ സൃഷ്ടിച്ചു. അതിനുശേഷം രണ്ടു ചിറകുകൾ വീതം നിർമ്മിച്ച് പക്ഷികളുടെ മുമ്പിലേക്ക് ഇട്ടുകൊടുത്തു. ആവശ്യമുള്ളവർ മുമ്പോട്ടു വന്ന് ഈ ചിറകുകൾ എടുത്തു വഹിക്കുക എന്ന് സൃഷ്ടാവ് പറഞ്ഞു.

മനോഹരമായ തൂവലുകളും, മധുരഗാനമുതിർക്കാനുള്ള കഴിവും ഒക്കെയുള്ള പക്ഷികൾ ഈ ഭാരം എടുക്കണമോ എന്ന് ആദ്യം ചിന്തിച്ചു. അതുവരെ മണ്ണിൽക്കൂടി തത്തിത്തത്തി നടന്നിരുന്ന പക്ഷികൾ അല്പം വൈമനസ്യത്തോടെയാണെങ്കിലും ചിറകുകൾ ചുണ്ടിൽ കൊത്തിയെടുത്തു. പക്ഷേ ഭാരം ദുർവഹമായി തോന്നി. എന്നാൽ പിന്മാറാതെ ഭാരമുള്ള ചിറകുകൾ ഹൃദയത്തോടു ചേർത്തു പിടിച്ചുകൊണ്ട് മുന്നേറാൻ തുടങ്ങി. അപ്പോൾ ചിറകുകൾ രണ്ടും പക്ഷിയുടെ ശരീരത്തിന്റെ ഇരുവശങ്ങളിലായി ഒട്ടിച്ചേർന്നതായി അനുഭവപ്പെട്ടു.

അപ്പോൾ പറന്നുയരുവാനുള്ള രഹസ്യം അതിനു കൈവന്നു. "ഭാരങ്ങൾ" വേഗത്തിൽ പറക്കുവാനുള്ള ചിറകുകളായി രൂപാന്തരപ്പെട്ടപ്പോൾ സന്തോഷവും സൗകര്യവും സ്വന്തമായി.

ജീവിതത്തോടു ബന്ധപ്പെട്ട ചില സത്യങ്ങൾ ഇതു പഠിപ്പിക്കുന്നു. കുട്ടികൾ ചിറകുകളില്ലാത്ത പക്ഷിയുടെ അവസ്ഥയിലാണ്. നമ്മുടെ മുമ്പിലുള്ള കർത്തവ്യങ്ങളും ഉത്തരവാദിത്വങ്ങളും നമുക്ക് ഭാരമായി തോന്നാം. എന്നാൽ ആ ഭാരങ്ങൾ ഉയർത്തി ഹൃദയത്തോടു ചേർത്തു പിടിക്കുമ്പോൾ അവ ഉയർന്നു പറക്കുവാൻ സഹായിക്കുന്ന ചിറകുകളായി രൂപാന്തരപ്പെടും.

സർക്കസ് കൂടാരത്തിൽ ഉയരത്തിൽ വലിച്ചു കെട്ടിയ കമ്പിയിൽക്കൂടി കലാകാരികൾ ചുവടുവച്ച് നടക്കുന്നത് കണ്ടിട്ടില്ലേ? അവരുടെ തോളിൽ ഭാരമുള്ള മുളങ്കമ്പ് കുറുകെ വച്ചിട്ടുണ്ടാകും ഈ ഭാരമാണ് കമ്പിയിൽ കൂടി നടക്കുന്നതിനുള്ള ബാലൻസ് അവർക്കു നൽകുന്നത്.

ഇതുപോലെ ആത്മീയ ജീവിതത്തിൽ ഉയർന്നു ചരിക്കുവാൻ നമ്മെ പ്രാപ്തരാക്കുന്ന അനവധി ഭാരങ്ങൾ ദൈവം നമുക്കു തരുന്നുണ്ട്. അവ നമ്മെ തളർത്തുവാനോ നിരാശപ്പെടുത്തുവാനോ അല്ല. പിന്നെയോ വളർത്തുവാനും ശക്തിപ്പെടുത്തുവാനുമാണ്.

കൂട്ടുകാരെ,

നമ്മുടെ ഭാരങ്ങൾ ആരംഭത്തിൽ പ്രയാസകരമായി തോന്നിയാലും ഹൃദയത്തോടു ചേർത്തു മുന്നേറുമ്പോൾ ആത്മീയ വിഹായസിൽ പറന്നുയരുവാനുള്ള ചിറകുകളായി അവ നമുക്ക് അനുഭവപ്പെടും.

ദൈവം അനുഗ്രഹിക്കട്ടെ.

സ്നേഹത്തോടെ ആനിച്ചേച്ചി.

## കശ്ശീശ്ശാ പട്ടം സ്വീകരിച്ചു



ചെങ്ങന്നൂർ: നിരണം ഭദ്രാസനാധിപൻ അഭി. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്തായിൽ നിന്നും 4-07-2009ൽ ചെങ്ങന്നൂർ ഭദ്രാസനത്തിനുവേണ്ടി കശ്ശീശ്ശാപട്ടം സ്വീകരിച്ച ഫാ. സക്കറിയ തോമസ്. തോട്ടപ്പുഴ മാർ ഗ്രീഗോറിയോസ് ഇടവകാംഗമായ വല്ല്യയ്യത്ത് പരേതനായ വി. എം. തോമസിന്റെയും ശ്രീമതി ഏലിയാമ്മ തോമസിന്റെയും മകനാണ്. റോണി സക്കറിയയാണ് സഹധർമ്മിണി.

# ദ്വിശതാബ്ദി ആഘോഷങ്ങൾ സമാപിച്ചു

**ഫാ. മത്തായി കുന്നിൽ (വികാരി)**

1809 ൽ സ്ഥാപിതമായ അറത്തിൽ സെ. ജോർജ്ജ് ഓർത്തഡോക്സ് മഹാ ഇടവകയിൽ ഒരു വർഷം നീണ്ടുനിന്ന ദ്വിശതാബ്ദി ആഘോഷങ്ങൾ സമാപിച്ചു. അഭിവന്ദ്യ ഇടവക മെത്രാപ്പോലീത്താ തോമസ് മാർ അത്താനാസിയോസ് ദ്വിശതാബ്ദി വർഷമായി 2008 ജനുവരി 15–ാം തീയതി പ്രഖ്യാപനത്തിനുശേഷം വിപുലമായ ക്രമീകരണങ്ങളാണ് നടന്നത്. ഇടവക മക്കൾ ഒന്നടങ്കം ഈ ആഘോഷങ്ങൾക്ക് നേതൃത്വം നൽകി. 2008 മെയ് 5–ാം തീയതി ഇടവക ദിനത്തോടനുബന്ധിച്ച് ദ്വിശതാബ്ദിയും ഉത്ഘാടന സമ്മേളനവും നടന്നു. പ. സഭയുടെ പരമാദ്ധ്യക്ഷൻ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ വി. ബലി അർപ്പിച്ചു. തുടർന്നു നടന്ന പൊതുസമ്മേളനത്തിൽ പ. കാതോലിക്കാ ബാവാ അദ്ധ്യക്ഷനായിരുന്നു. കേന്ദ്രമന്ത്രി ഡി. പുരന്ദേശ്വരി സമ്മേളനം ഉത്ഘാടനം ചെയ്തു. സ്നേഹത്തിന്റെയും സാഹോദര്യത്തിന്റെയും സമാധാനത്തിന്റെയും പ്രതീകമാണ് ക്രിസ്തുമതം എന്നും സമൂഹത്തിനുവേണ്ടി സേവനം അനുഷ്ഠിക്കുന്നതിൽ ക്രിസ്ത്യൻ സഭ ലോകത്തിനു തന്നെ മാതൃകയാണെന്നും പന്തളം അറത്തിൽ മഹാ ഇടവക ദ്വിശതാബ്ദി ആഘോഷിക്കുമ്പോൾ ഈ സേവനമനോഭാവത്തിൽ മുന്നേറുന്നതിൽ ഇടവകയെ പ്രത്യേകമായി അനുമോദിക്കുന്നു എന്നും പറയുകയുണ്ടായി. രാഷ്ട്രീയ നേതാക്കന്മാർ സഹോദരി സഭയിലെ മെത്രാപ്പോലീത്തന്മാർ എന്നിവർ ആശംസ അർപ്പിച്ചു. ദ്വിശതാബ്ദി യുടെ ഭാഗമായി തുടർന്ന് വിവിധ ആദ്ധ്യാത്മിക സംഘടനകളുടെ മീറ്റിംഗുകൾ, ക്യാമ്പുകൾ കേന്ദ്രതലത്തിലും, ഭദ്രാസന തലത്തിലും, ഡിസ്ട്രിക്റ്റ് തലത്തിലും നടത്തപ്പെട്ടു. ഇടവകയിലെ എല്ലാ ഭവനങ്ങളുംഒരു സമർപ്പണ വർഷമായി മാറ്റപ്പെട്ടു. ഇടവകയിൽ ഉള്ളവരെ കൂടാതെ ഇടവകയിലെ വിദേശത്തുള്ളവർ NRI അസോസിയേഷനിലൂടെ ജീവകാരുണ്യപ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകി. ഭവനദാനം, വിവാഹ സഹായനിധി, തൊഴിൽദാനം, വിദ്യാഭ്യാസ സഹായം, ചികിത്സാസഹായം എന്നീ കർമ്മ പ്രവർത്തങ്ങളിലൂടെ അനേകരെ സഹായിക്കുവാൻ ഈ ദ്വിശതാബ്ദി വർഷത്തിൽ കഴിഞ്ഞു.

ഈ ഇടവകയെ മഹാഇടവകയായി പ്രഖ്യാപിച്ച കാലം ചെയ്ത പ. മോറോൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ തിരുമനസ്സിലെ കബറിങ്കൽ നിന്ന് തെളിച്ച ദീപശിഖാ പ്രയാണം ഈ ഇടവകയിൽ എത്തിയപ്പോൾ ദ്വിശതാബ്ദി ആഘോഷങ്ങൾക്ക് തുടക്കമായി.

ഇടവക മെത്രാപ്പോലീത്താ അഭി. തോമസ് മാർ അത്താനാസിയോസ് തിരുമേനിയുടെ സപ്തതി ആഘോഷം ദ്വിശതാബ്ദി കാലയളവിൽ ദേവാലയത്തിൽ വെച്ച് നടത്തപ്പെട്ടു. സംസ്ഥാന മന്ത്രി ശ്രീ. ബിനോയ് വിശ്വം ആഘോഷങ്ങൾ ഉത്ഘാടനം ചെയ്തു. യുവജനപ്രസ്ഥാനം നേതൃത്വം നൽകിയ പ്രോഗ്രാമിൽ അനേകർ ആശംസകൾ അർപ്പിച്ചു. അതിനോടനുബന്ധിച്ച് ആത്മീയസംഘടനയിലൂടെയുള്ള നിർദ്ധനരായവർക്കുള്ള ഇടവകയുടെ പെൻഷൻ പദ്ധതി ഉത്ഘാടനം ചെയ്തു. ഇടവകതലത്തിൽ ധ്യാനയോഗങ്ങൾ, കൺവൻഷൻ യോഗങ്ങൾ, ഭദ്രാസന വൈദിക മിഷൻ എന്നിവ നടത്തപ്പെട്ടു.

കൽവിളക്ക് സമർപ്പണം, ഷോപ്പിംഗ് കോംപ്ലക്സ് നിർമ്മാണം എന്നിവ നടത്തപ്പെട്ടു. കുരിശടികളുടെ നിർമ്മാണം നടന്നുകൊണ്ടിരിക്കുന്നു.1893–ൽ പ. പരുമല തിരുമേനി ഈ ദേവാലയം പുനർ നിർമ്മിക്കപ്പെട്ടപ്പോൾ ഇതിന്റെ ശിലാസ്ഥാപനം നിർവ്വഹിച്ചു. വി. ഗീവർഗ്ഗീസ് സഹദായുടെ നാമത്തിൽ സ്ഥാപിതമായ ഈ ഇടവക നാനാജാതി മതസ്ഥർക്ക് അഭയമാണ്. ഈ ഇടവകയുടെ പെരുനാൾ വളരെ പ്രസിദ്ധമാണ്. മെയ് 7–ാം തീയതി സമാപിക്കുന്ന ഈ ഇടവകയുടെ പെരുനാളിൽ അനേകായിരങ്ങൾ സംബന്ധിക്കുന്നു. 2008 മേയ്–ൽ പെരുനാൾ ആരംഭിച്ച് 2009 മെയ് –ൽ പെരുനാളുകളോടെ സമാപിച്ച ഈ ഇടവകയുടെ ദ്വിശതാബ്ദി ആഘോഷങ്ങളുടെ സമാപനം മെയ് 7–ാം തീയതി സുൽത്താൻ ബെത്തേരി ഭദ്രാസനാധിപൻ അഭി. ഏബ്രഹാം മാർ എപ്പിഫാനിയോസ് തിരുമനസ്സുകൊണ്ട് വി. ബലി അർപ്പിച്ചു. തുടർന്നു നടന്ന പൊതുസമ്മേളനം അഭി. തോമസ് മാർ അത്താനാസിയോസ് ഉത്ഘാടനം നിർവ്വഹിച്ചു. തദവസരത്തിൽ, 'ഭാരതീയ സംസ്കാരം' പ്രതിഫലിക്കുന്ന ദൈവാലയങ്ങളാണ് നമുക്ക് ആവശ്യം. കൽവിളക്കുകളും കൊടിമരങ്ങളുമെല്ലാം. ഇതിന്റെ പ്രതീകങ്ങളാണ്. ദൈവാലയം നിർമ്മിക്കുമ്പോൾ ആ ദേശത്തിന്റെ സംസ്കൃതികൂടി ഉൾക്കൊണ്ട് നിർമ്മിക്കണം. കഴിഞ്ഞ 200 വർഷ ക്രൈസ്തവ സാക്ഷ്യം മുൻനിർത്തി മുന്നോട്ടു പോകുവാൻ അറത്തിൽ മഹാ ഇടവകയ്ക്ക് കഴിഞ്ഞത് മഹാഭാഗ്യം തന്നെയാണ്. പ. പരുമല തിരുമേനിയുടെ പാദസ്പർശമേറ്റ ഈ പുണ്യദേവാലത്തിൽ തിരുമേനിയുടെ തിരുശേഷിപ്പ് പ്രതിഷ്ഠകൂടി നടന്നതോടെ ഈ ഇടവക ധന്യമായെന്നും തിരുമേനി പറഞ്ഞു. ഭദ്രാസന സെക്രട്ടറി ഫാ. മാത്യു വർഗ്ഗീസ് അദ്ധ്യക്ഷത വഹിച്ചു. അഭി. ഏബ്രഹാം മാർ എപ്പിഫാനിയോസ് മുഖ്യസന്ദേശം നൽകി. പ്രൊഫ. പി. ജെ. കുര്യൻ M.P, ജോസഫ് എം. പുതുശ്ശേരി M L A, കെ. കെ. ഷാജു M L A, വെരി. റവ. തോമസ് കല്ലിനാൽ കോർ–എപ്പിസ്കോപ്പാ, റവ. ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ, റവ. ഫാ. തോമസ് കൊക്കാപ്പറമ്പിൽ, റവ. ഫാ. എ. ഡി. കുറിയാക്കോസ്, റവ. ഫാ ജേക്കബ് ഡാനിയേൽ, റവ. ഫാ. സി. പി. ചാക്കോ, റവ. ഫാ. നൈനാൻ വി. ജോർജ്ജ്, ഫാ. മത്തായി കുന്നിൽ, ജനറൽ കൺവീനർ ശ്രീ. കെ. റ്റി. ശമുവേൽ എന്നിവർ പ്രസംഗിച്ചു.



ഇടവകയെ നയിച്ച വൈദികശ്രേഷ്ഠരെ ആദരിച്ചു. 48 വർഷക്കാലം ഇടവകയുടെ ശുശ്രൂഷകനായി സേവനം അനുഷ്ഠിക്കുന്ന ശ്രീ. പി. എം. തോമസിനെ അനുമോദിച്ചു. യോഗത്തിൽ ദ്വിശതാബ്ദി സ്മാരക സുവനീർ പ്രകാശിപ്പിച്ചു. ഒരു വർഷം നീണ്ടുനിന്ന ആഘോഷങ്ങൾക്ക് വിപുലമായ കമ്മറ്റി പ്രവർത്തിച്ചു.

# സൺഡേസ്കൂൾ വാർത്തകൾ

ബഹുമാനപ്പെട്ട സഹപ്രവർത്തകരെ,

ദൈവകൃപയാൽ ഈ പ്രാവശ്യത്തെ സൺഡേ സ്കൂൾ വർഷത്തിന്റെ മദ്ധ്യഭാഗത്തേക്ക് നമ്മൾ എത്തിയിരിക്കുകയാണല്ലോ. കഴിഞ്ഞ സമയത്ത് ഉണ്ടായിട്ടുള്ള കുറവുകൾ പരിഹരിച്ച് ഇനിയും ചെയ്തു തീർക്കേണ്ടതായിട്ടുള്ള കൂടുതൽ കാര്യങ്ങൾ കൃത്യതയോടുകൂടി നടത്തുവാൻ ഉത്സാഹിക്കാം.

ജൂലൈ 19 ഞായറാഴ്ച അർദ്ധവാർഷിക പരീക്ഷയാണല്ലോ സമയം 2 മുതൽ 4 വരെ. 1 മുതൽ 3 വരെ ക്ലാസ്സുകൾക്ക് വാചാ പരീക്ഷയാണ്. പാഠഭാഗങ്ങൾ എല്ലാം നന്നായി പരിശീലിച്ചിരിക്കുമെന്ന് വിശ്വസിക്കുന്നു.

ജൂലൈ 11–ന് നടത്താനിരുന്ന ഭദ്രാസന സൺഡേസ്കൂൾ വാർഷികം ചില പ്രത്യേക സാഹചര്യങ്ങളാലാണ് ജൂലൈ 21 ചൊവ്വാഴ്ചയിലേക്ക് മാറ്റിയിരിക്കുന്നത്. അന്നേദിവസം രാവിലെ 10.30 ന് ഭദ്രാസന മെത്രാപ്പോലീത്താ അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് തിരുമേനിയുടെ മഹനീയ അദ്ധ്യക്ഷതയിൽ ബഥേൽ അരമനയിൽ വച്ച് നടത്തപ്പെടുന്നതായ ഈ വാർഷിക പൊതുയോഗത്തിൽ എല്ലാ സണ്ടേസ്കൂൾ പ്രഥമ അദ്ധ്യാപകരുടെയും ആത്മാർത്ഥമായ പ്രാർത്ഥനയും സാന്നിദ്ധ്യസഹകരണങ്ങളും ഉണ്ടായിരിക്കണമെന്ന് താല്പര്യപ്പെടുന്നു. തദവസരത്തിൽ ഭദ്രാസന–സോണൽ തലങ്ങളിൽ ഒന്നും രണ്ടും സ്ഥാനങ്ങൾ ലഭിച്ചിട്ടുള്ളതായ കുട്ടികളെ സമ്മാനങ്ങൾ ഏറ്റുവാങ്ങാൻ കൊണ്ടുവരേണ്ടതാണ്. 2009–ലെ S.S.L.C., +2 പരീക്ഷകളിൽ ഏറ്റവും കൂടുതൽ മാർക്ക് /ഗ്രേഡ് ലഭിച്ചിട്ടുള്ള സണ്ടേസ്കൂൾ കുട്ടികളുടെ മാർക്കുലിസ്റ്റിന്റെ കോപ്പി അതാത് വികാരി അച്ചന്മാർ സാക്ഷ്യപ്പെടുത്തി പ്രഥമ അദ്ധ്യാപകരുടെ ശുപാർശയോടുകൂടി ജൂലൈ 19–ന് മുൻപ് ഭദ്രാസന ഡയറക്ടറെ ഏല്പിക്കുവാൻ ശ്രദ്ധിക്കണമെ. അവരിലും ഒന്നാം സ്ഥാനക്കാർക്ക് പാരിതോഷികം നൽകുന്നതാണ്.

ഏവർക്കും അറിയാവുന്നതുപോലെ എന്തിനും ഏതിനും കുറ്റം ആരോപിക്കാതെ നമ്മിൽ ഉള്ളതായ കുറവുകൾ സ്വയം കണ്ടുപിടിച്ച് തിരുത്താൻ ശ്രമിക്കാം. "കാഴ്ച പ്രകാരം വിധിക്കരുത്. നീതിയുള്ള വിധി വിധിപ്പിൻ" (യോഹ. 7:24).

**സഹപാഠ്യമത്സരങ്ങൾ :** ഓരോ യൂണിറ്റിലും കുട്ടികളെ ശരിയായി പരിശീലിപ്പിച്ച് ആഗസ്റ്റ് 16 –ന് യൂണിറ്റുതലത്തിൽ മത്സരങ്ങൾ നടത്തി, ഒന്നും രണ്ടും സ്ഥാനങ്ങൾ ലഭിക്കുന്ന കുട്ടികളുടെ ലിസ്റ്റ് ആഗസ്ററ് 30 നകം അതാത് ഡി. ഇൻസ്പക്ടറന്മാരെ ഏല്പിക്കുന്നതിൽ പ്രഥമ അദ്ധ്യാപകർ ശ്രദ്ധിക്കുമല്ലോ.

നശ്വരമായ ഈ ലോകത്തിലെ നമ്മുടെ ജീവിതം യാതൊരുവിധത്തിലും മറ്റുള്ളവർക്ക് നന്മയല്ലാതെ വേദന ഉളവാക്കുവാൻ ഇടയാക്കാതെ ദൈവത്തിന്റെ പൂന്തോട്ടത്തിലെ ചെറുമലരുകളാകുന്ന കുഞ്ഞുങ്ങളെ നന്മയുടെ പാത കാണിച്ചുകൊണ്ട് നല്ല ഭാവി തലമുറയെ വളർത്തിയെടുക്കുവാൻ സൺഡേസ്കൂൾ പ്രവർത്തകരായ നമുക്ക് ആത്മാർത്ഥമായി പ്രാർത്ഥിക്കാം ശ്രമിക്കാം.

കർത്തൃശുശ്രൂഷയിൽ
**റ്റി. എം. വർഗ്ഗീസ്**
(ഭദ്രാസന ഡയറക്ടർ)

## തിരുശേഷിപ്പ് പ്രതിഷ്ഠ നടത്തി



പന്തളം :- അറത്തിൽ സെന്റ് ജോർജ്ജ് മഹാഇടവകയുടെ ദ്വിശതാബ്ദി ആഘോഷങ്ങളുടെ ഭാഗമായി 1893–ൽ അറത്തിൽ മഹാ ഇടവക പുനർ നിർമ്മിക്കപ്പെട്ടപ്പോൾ ശിലാസ്ഥാപനം നിർവ്വഹിച്ച പ. പരുമല തിരുമേനിയുടെ തിരുശേഷിപ്പ് ചെങ്ങന്നൂർ ഭദ്രാസനാധിപൻ അഭി. തോമസ് മാർ അത്താനാസിയോസ് തിരുമേനി പ്രതിഷ്ഠിച്ചു.

പ. പരുമല തിരുമേനിയുടെ കബറിങ്കൽ നിന്നും പ്രത്യേക പേടകത്തിൽ അടക്കം ചെയ്ത് വിവിധ ഇടവകകളുടെ സ്വീകരണം ഏറ്റുവാങ്ങി പന്തളം ജംഗ്ഷനിൽ നിന്ന് നാനാജാതി മതസ്ഥരുടെ പ്രാർത്ഥനാ നിർഭരമായ സ്വീകരണത്തോടെ വി. ദേവാലയത്തിൽ പരിശുദ്ധന്റെ തിരുശേഷിപ്പ് എത്തിച്ചേർന്നു.

അഭി. തോമസ് മാർ അത്താനാസിയോസ് തിരുമേനിയുടെ മുഖ്യകാർമ്മികത്വത്തിൽ വി. മൂന്നിന്മേൽ കുർബ്ബാനാ മദ്ധ്യേ പ്രതിഷ്ഠാ കർമ്മം നിർവ്വഹിച്ചു. ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ, ഫാ. ജേക്കബ് മത്തായി, ഫാ. ജിജു ശാമുവേൽ, ഫാ. ബിജു മാത്യു പ്രക്കാനം, ഡീ. ബിനോയി , ഫാ. മത്തായി കുന്നിൽ എന്നിവർ സംബന്ധിച്ചു. ഭക്തി നിർഭരമായ ചടങ്ങിൽ നൂറുകണക്കിന് വിശ്വാസികൾ പങ്കെടുത്തു. എല്ലാ ബുധനാഴ്ചയും വൈകിട്ട് 5.30 ന് പരിശുദ്ധന്റെ മദ്ധ്യസ്ഥതയിലുള്ള പ്രത്യേക പ്രാർത്ഥന നടന്നു കൊണ്ടിരിക്കുന്നു. ഈ പ്രാർത്ഥനയിൽ അനേകർ വിശ്വാസത്തോടെ സംബന്ധിക്കുന്നു.